ധന്യാ തയോരരികിലുണ്ടിരുൾകൊണ്ടൽമദ്ധ്യേ
മിന്നുന്ന മിന്നലൊടു നേരിടുമങ്ഗരേഖാ
തന്വങ്ഗി കാംചന വിലോചനവിഭ്രമശ്രീ-
സന്നാഹവഞ്ചിതജഗത്ത്രയധൈര്യ്യസാരാ. 23

സാ രാമണീയകനിധേ,രധിദേവതാ വാ
സൌന്ദര്യ്യസാരസമുദായനികേതനം വാ
തസ്യാ മരന്ദശരദിന്ദുകലാമൃണാല-
ജ്യോത്സ്നാദി കാരണമഭൂ,ന്മദനശ്ച വേധാഃ. 24

നീലസ്നിഗ്ദ്ധകചം, നവേന്ദുശകല-
ശ്രീമന്നിടാലോജ്ജ്വലം
ദീർഘാക്ഷം കുടിലാസിതഭ്രു, വിമല-
പ്രോൽഫുല്ലഗണ്ഡസ്ഥലം
ആഭോഗിസ്തന, മാനതാംസ,മഭിതഃ
സ്ഫായന്നിതംബം സഖേ,
തസ്യാഃ കിം ചകിതൈകഹായനമൃഗീ-
ദൃഷ്ടേർവപുഃ കഥ്യതേ? 25

പൂവിൽപ്പെണ്ണിനുമില്ല, താദൃശമഹോ
ലാവണ്യമെല്ലാരുമി-
ദ്ദേവസ്ത്രീകളവൾക്കു താളിപിഴിവാൻ
പോലും തരം പോരുമോ?
വേർ വാച്ചീടിന വീര്യമങ്ഗജനുളോ-
ന്നഞ്ചെന്നുമായന്തികേ
കാവൽക്കാരനസൌ തദീയകൃപയാ
വെല്ലുന്നിതുർവ്വീതലം. 26

നിർമ്മര്യാദങ്ങളല്ലമ്മാനികളിരുവരുമായ്
ചെയ്തതെല്ലാം പൊറുക്കാം
കർമ്മം,ചൊന്നീടിലേതാ ചെററതിന്നു പകരവും
വീണ്ടുകൊള്ളാമൊരുന്നാൾ
ധമ്മില്ലംകൊണ്ടു മെല്ലെപ്പിഹിതവദന,മ-
ഗ്ഗ്യോ തദാനീം ചിരിച്ചാ-
ളമ്മല്ലാർവേണി ചൊല്ലുമിത്തു മനസി പൊറാ-
യുന്നിതെല്ലായിലും മേ. 27

കയ്യൂക്കിൻ വായ്പു കണ്ടാകുലിതഗിരിവരോ
രാവണോ നാമ ധീമാൻ
പൊയ്യല്ലെല്ലങ്ങളെക്കിതിന്നുണ്ടു ചെറുമുടയോ-
രെന്നു ഞാൻ ചൊന്നനേരം
'കയ്യൻതാൻ വന്നതിക്കിൽ ചെറുമനെ വിരവിൽ
പൂഴികപ്പിപ്പ്'എന്നായ്
കയ്യും കൊട്ടിച്ചിരിച്ചാനഞ്ജനതുപൊറാ-
യുന്നിതെല്ലായിലും മേ. 28

കേൾക്കേണ്ടാതോ വിനോദാന്തരമൊരുമറ്റേജാ
രാവണൻതൻ ഭഗിന്യാ
മൂക്കും വാർകൊങ്കയും മൂന്നിത്തു നിശിചരിവാ-
വിട്ടു നീളെ കരഞ്ഞാൾ
ഉരക്കെല്ലാം നില്ക്ക നമ്മോട്ടട,നെളിയവരാ-
ടെങ്കിലാമെന്നു മോദം
വായ്ക്കും നാട്ടാർ ചിരിക്കുന്നതു മനസി പൊറാ-
യുന്നിതെല്ലായിലും മേ. 29

ഒച്ച കൊള്ളുമളിമാനി,യെങ്കിൽ നീ
തച്ചുകൊന്നുതരികന്നരാധമെ
ഇച്ഛയുണ്ടു മമ തിന്മതിന്നിളം-
പച്ചമാംസ,മനയോരനാദരം 30

കണ്ടുവെന്നക്ഷികളാശു നീ ബലാൽ
കൊണ്ടുപോന്നുകള്ളയേണമഞ്ജസാ
ഇണ്ടൽ തീരുവതുമല്ല,കണ്ണുനീർ-
കണമൊഴിഞ്ഞു മമ തന്മുഖാംബുജേ." 31

ഉൽകൈതവം കേണു വീണങ്ങവാറി മറയിട്ട-
ന്നേരമേനാം വക്ഷോജൈഃ
സ്സിക്തൈരാശപാസ്യമന്നാൻ വിരവിനൊടുപുറ-
പ്പെട്ടു മാരീചഗേഹേ
ഭക്ത്യാ സേവിച്ചുപാന്തേ തൊഴുതവനൊടുചൊ-
ന്നാമനസ്ഥോ നീയിദാനീം
പുത്രൻപൊന്മാൻകിടാവായ്‌ വിഹാര ജനകജാ
രാമയോരഗ്രഭാഗേ." 32

ഇത്ഥം നക്തഞ്ചരേന്ദ്രൻ പറയുമളവു മു-
ന്നൂറുവട്ടിക്കൊട്ടും തീ
ചിത്തേ വീന്നു ഭയംകൊണ്ടവനു വിവശനാം
താടകേയന്ന,കാണ്ഡ
മെത്തും താപേന പിന്നെച്ചുട്ടുചുടനെടുവീ-
ഷ്പിട്ടു നിന്നാനുഴന്നാൻ
മദ്ധ്യേ ശ്രീരാമദോർവിക്രമവിഭവമവ-
ന്നോ നടേ സിദ്ധമല്ലോ. 33

ആശ്രുത്യേതാമഥ രാക്ഷസരാജവാണീ-
നാരാചമേററു വിധുതശ്രുതിരന്ധ്രശാലീ
ശ്രീരാമനാമജപനിസ്തുഷബുദ്ധിരേനം
മാരീചനഞ്ജലമുവാച വചോ ദശാസ്യം. 34

“അയി രാക്ഷസസാർവ്വഭൗമ! നിന്നോ-
ടയമുള്ളകതാനനിഷ്ടമോതുവാൻ ഞാൻ
പ്രിയമല്ല ഹിതോപദേശമത്രേ
നയമാകുന്നതു നാഥ! മാദൃശാനാം. 35

നല്ലൊന്നല്ലേതുമേ നിൻതൊഴിലിതു പരകീ-
യാംഗനാസംഗമത്തി-
ന്നല്ലീ കോപ്പിട്ടിതി, ക്കോപ്പിനു നരകമൊഴി-
ഞ്ഞൊന്നു ശേഷിപ്പതുണ്ടോ?
ചില്ലീലാസ്യങ്ങൾകൊണ്ടേ കുസുമവിശിഖശാ-
സ്ത്രത്തിനർത്ഥങ്ങൾ ചൊല്ലൂ
നല്ലാർ വേണ്ടുംതരത്തിൽ തവ പലരുളരോ-
ർത്തീടിലെന്തിന്നുവേണ്ടി? 36

പിന്നെച്ചൊല്ലാം വിശേഷിച്ചിതു തവ പരമാ-
ർത്ഥോപദേശം; കളിച്ചി-
ട്ടെന്നപ്പാ! ജാനകീവല്ലഭനെ മറുപുറ-
ത്തങ്ങിരുത്തായ്ക നല്ലൂ
എന്നെക്കൊണ്ടത്ര ബന്ധിച്ചിതു പുനരവനോ-
ടേററനാൾ മുന്നമല്ലോ!
തന്നെത്താനോർത്തു വേണം പ്രബലരൊടു പിണ-
ങ്ങീടുവാൻ ദുർബ്ബലന്മാർ. 37

അച്ഛാ! നേർകൊണ്ടു നേരാരംവു വരനൊടൊരു-
        ത്തനുമാമല്ല ചൊല്ലാം
വിശ്വാമിത്രോപദേശാൽ കുസൃതികളുമവൻ
        പററില്ലമററിതെല്ലാം
വച്ചീടിപ്രേമമുദ്രാം മനുജതരുണിയെ-
        ത്തൊട്ടു നാകാംഗനാനാം
കച്ചേല്പും കൊങ്ക പുൽകിപ്പുരിമളവിഭവം
        പൂണ്ട പുണ്യാധികോ നീ. 38

രാമാൽ ഭയപ്പെട്ടുകകൊണ്ടു വെവിക്കെവിക്കൊ
ന്നാമാനി രേഫസഹിതാനി പദം പൊരുന്നാ
ശ്രീമൻ! പ്രസീദ തവ രാവണനെന്ന പേർകൊ-
ണ്ടാമല്ല നിന്നൊരണവാനമധീരമിന്നുതാൻ. 39

ഇക്കാണായ മരാമരങ്ങളുമൊരോ
        ശൈലാഗ്രകൂടങ്ങളും
പക്ഷിവ്രാതവുമീമൃഗങ്ങളുമമീ
        ജന്തുക്കളും മററുള്ളതും
രക്ഷോനാഥ! ഭവാനമമ്പിതഭയോ
        ഞാൻ താനമെന്നല്ലഹോ!
മരല്ലെ കൺകലകപ്പെട്ടുന്നതഖിലം
        ശ്രീരാമചന്ദ്രായതേ." 40

ചാപല്യഭാജമിതിവാദിനമനമപ്പോരം
പാപീയസാം പരിവൃഢാ രജനീചരാണാം
കോപം കലർന്നിട ചുവന്ന മറിഞ്ഞ നേത്ര-
വ്യാപാരവേപിതചരാചരമവമൂചേ. 41

“എന്തേ ഭോഷാ! മനുഷ്യപ്പുഴുവിനെ നിതരാം
പേടിയുണ്ടോ ഭവാനൊ-
ട്ടിന്നീശ്ലൈശ്വര്യം നടിച്ചീടിന നിശിചരവം-
ശത്തിലല്ലേ പിറന്നു?
വിണ്ണോർനാഥൻ തൊഴുന്നമ്മെയ്യുമഴകിതു നീ
പിന്നെ നിന്നെക്കണ്ടകക്ക-
ത്തന്നേ കല്പിച്ചു ജല്പിച്ചതു ജളജനാമു-
ഖ്യാഭിഷിക്തോസി പാർമേൽ. 42

ത്രൈലോക്യസൌരഭംകൊണ്ടുരപെരുകിന പീ-
നാപദാനകലമ്പൻ
മാലാജാലങ്ങൾ തൂക്കും നിശിചരപെരുമാറും
താനിരിക്കെ വിശങ്കം
നീ ലാളിക്കുന്നതെന്തങ്ങൊരുമനുജശിശ്രും
വാനരത്തിൻകിശോരം
പോലെ പേടിച്ചു രാഷ്ട്രാദപി പിഴകി വനാ-
ന്തത്തെ വന്നാശ്രയന്തം.” 43

“പേടിച്ചിട്ടല്ല പോന്നു മനുജപരിവൃഢോ
നാട്ടിൽനിന്നാരുമന്യേ
പീഡിച്ചിട്ടല്ല, വെണ്ടീ പുനരിതു മഹതാ-
മാജ്ഞയാ തൽഗുരൂണാം
കൂടെപ്പോന്നാൻ വിനീത്യാ ഭരതനനുസരൻ
പാദുകാമേതദീയാം
മേളിച്ചും കൊണ്ടു വന്ദിച്ചവനുപഗതോ
വിശ്വയോഗ്യാമയോധ്യാം.” 44

“രണ്ടുഭോഷരിവർ വീണിതഗ്രജൻ
പിണ്ഡമക്കല തൊട്ടും ദശാന്തരേ
തണ്ടിവന്ന നിജരാജ്യലക്ഷ്മിയെ
ക്കൊണ്ടുവിററവനഹമത്ര നന്നെടോ.” 45

“മൈവം വാദീർമ്മഹാനൈരൃതവര! പരിഹാ-
സ്യത്വമില്ലൊന്നുകൊണ്ടും
ദേവന്നക്കോസലേന്ദ്രന്നഖിലസുമനസാം
നേത്രപീയൂഷഭാനോഃ
താവീട്ടും ദൈത്യദോർവ്വിക്രമദവദഹന-
ച്ചൂടൊഴിച്ചാദരിക്കും
ദേവേന്ദ്രാദത്സിംഹാസനമപി പിടിപെ-
ട്ടൊന്നു വംശം തദീയം.” 46

“രേരേ മാരീച! വൈരാകരഗുണനിവഹ-
സ്സ്തോത്രപാരീണ! പുത്രൻ-
നാരാചംകൊണ്ടു നിന്മാതരമറുകുലയായ്
കൊന്നതോ തൽപ്രഭാവം
വീരശ്രേഷ്ഠാ! ഭവാനെ കുഹചന ഗുഹയിൽ
പൂക്കൊളിപ്പിച്ചതോ മ-
ററാരണ്ടും മാനവങ്കൽ കഥമിവ ബദ്ധമാ-
നോദയം മാനസേ തേ.” 47

“ഞാനോ ഭീതൻ മദീയാ ജനനിയുമബലാ
സത്യമന്ന്യാപദാന-
ശ്രേണീം കേൾപ്പീലയോ മററിനിയ ഭഗിനിയെ-
പ്പേമുഖം വച്ചതാർ പോൽ

ഞാനേ യല്ലേ തദീയം പ്രബലതഖരനും-
ചെററു മുന്നാളിലിപ്പാർ-
മാനീ നന്നായറിഞ്ഞാൻ ബഹുമതിവരുമെ-
ത്തും വിധൌ വല്ലവനും.” 48

“ഇല്ലേതുമേ വിപുലശൌര്യനിധാവമുഷ്മിൻ
പുല്ലോളവും ബഹുമതിർമ്മമ മർത്ത്യപോതേ
ഉല്ലോലബാലഹരണം പ്രതി പാക്കിലുണ്ടോ
ചൊല്ലൂ മൃഗേന്ദ്രനകമേ ബഹുമാനലേശം.” 49

“ഇപ്പോൾ ചൊല്ലുന്നതുണ്ടപ്രിയമപി ഹിത,മാ-
കർണ്ണ്യതാം സേവ കൈക്കൊ-
ണ്ടല്ലെങ്കിൽ സ്വല്പമെന്നുള്ളടവുകൾ പറയു-
ന്നോരു മാരീചനോ ഞാൻ
ദ്ദപ്യൻ നീ സിംഹമെങ്കിൽ പെരുകിന നരസിം-
ഹോ രഘുശ്രേഷ്ഠനുണ്ടോ
കെല്പുണ്ടായ് വന്നതന്യന്നവനമയിതുമ-
ക്കാർമ്മുകം ചന്ദ്രമൌലേഃ” 50

“കൊണ്ടാട്ടം നന്നറക്ഷത്തിന കുലചില പൊ-
ട്ടിച്ചതും കൊണ്ടകാണ്ഡ
പാണ്ടങ്ങാനും പുരധ്വംസനകരകമല-
സ്പൃഷ്ടമെന്നിട്ടു താനും
കണ്ണോകാളാധിരൂഢം കുലഗിരിയുമെട്ട-
ത്തമ്പിലമ്മാനമാടി-
ക്കൊണ്ടേൻ ഞാൻ മുന്നമെന്നുള്ളതു തവ കഴക-
ത്തില്ലതിശ്ലാഘനീയം? 51

"രക്ഷോവംശപ്രദീപ! പ്രതിനവമയി നിൻ
വിക്രമം വാഴ്ത്തുവൻ ഞാൻ
പക്ഷേ നേർകൊണ്ടു നേരേ വിപിനഭുവി പതി-
ച്ചെന്നിയേ ചെന്നിടാനീം
ഉഗ്രാത്മാ രാമസൌമിത്രികളെ രണമുഖേ
വെന്നു സീതാം ബലാൽ നീ
കയ്ക്കൊള്ളുന്നാകിലല്ലാതടവുകളിലട-
ക്കം പ്രധാനം വിചാരേ." 52

"മേവാരിൽ പക്ഷപാതം തവ പെരികെ മുഴ-
ത്തൊന്നു തന്നാമമല്ലോ
തേവാരിക്കുന്നതും നീ നിശിചരകുലപൂ-
ർണ്ണേന്ദുതന്നുൾക്കളങ്കം
ഏവം നിന്നിന്നൊപ്പം പറകിലഭയമെ-
ന്നാണ ഞാൻ വാർമുനസ്സാൽ
തേവാരിപ്പിപ്പനാസ്സാം തൊഴിലിതു വചനാ
കേൾക്ക നല്ല മഹീയം." 53

"രണ്ടുജാതിയുമണഞ്ഞിതെന്മരണമെങ്കി-
ലസ്തു ശുഭമാകയാ-
ലുണ്ടു ചോററിനുപകാര,മെന്നുടൽ ജുഹോമി-
രാമശരപാവകേ
ഉണ്ടുടനെതെഴുനളത്തു വീര യമരാജ
ധാനിയിൽ നിനക്കസൌ
മണ്ഡിവന്നിത പൊലിച്ചെതിപ്പതിനു മുമ്പിലേ
ബത! ഗതോസ്മി ഞാൻ." 45

വാചേവം ചൊന്നതാറവ കോപാൽ നിജഗളഭുവി വാളും
വച്ചു രാത്രിഞ്ചരേന്ദ്ര-
ക്ഷോഭം മാററി പ്രകാമം മനസി നവഘന-
ശ്യാമമാനമ്യ രാമം
ശോഭാസൗഭാഗ്യമേന്തും കനകഹരിണമായ്
മായയാ താടകേയൻ
പ്രാപാരണ്യം തദാനീം നിഖിലഭുവനവി-
സ്മാപകാഭോഗശാലീ. 55

സ്വാച്ഛന്ദ്യം പൂണ്ടു ദൂർവ്വാദളമതിമൃദുലം
മന്ദമന്ദം മുകർന്നും
പോയ് ചെന്നീടുന്നതും നിന്നഗതി മഴറി നോ-
ക്കുന്നതും മുഗ്ദ്ധശീലം
വാച്ചീടും വേഗമോടുന്നതു,മുപരി കുതി-
ക്കുന്നതും കണ്ടുകണ്ടു-
ഞ്ഞാശ്ചര്യപ്പെട്ടു പിമ്പേ ദശമുഖനമസൗ
വ്യോമവീഥീം ജഗാഹേ. 56

അക്കാലത്തഗ്രഭാഗേ നവകനകരജോ
രാശി ചുഴച്ചൊരിത്തീ-
ചക്രേ പെയ്തങ്ങുമിങ്ങും മഴറിമഴറി നോ-
ക്കിക്കളിച്ചാകുലാംഗം
ഉൾക്കാമ്പിൽ കൌതുകാർദ്രാ കമപി ഹരിണമാ-
യാന്തമാലോക്യ മായാ-
പ്രക്ഷോഭാൽ മാഞ്ഞു നീതിപ്രസരമഥ വിദേ-
ഹാത്മജാ രാമമൂചേ. 57

കീട്ടുവോന്നന്തികേ വന്നു നിന്നാവിതിന്റെ തച്ചോടിത്തച്ചോടി കാരാഗ്രേണ ഞാൻതാൻ കുളുർത്തോരു ദൂർവ്വാംഗങ്ങളും നുള്ളി നുള്ളിക്കൊടുത്താവിതാസ്യാന്തരാളേ മൃഗോ കാന്ത! കാകുൽസ്ഥ! നിത്യം നമുക്കാമോദിപ്പാൻ കളിയ്ക്കപ്പെത്തലാക്കിക്കളിപ്പിച്ചു നല്ലോരു നേരത്തു നീ താൻ വിളിച്ചീടുമോ മന്ന! നാസ്സാ വിളിച്ചാവിതേനം കളിച്ചോന്നു പൂണ്ടെങ്കിലോ കാന്ത! നീയങ്ങെഴുന്നീല്ലു പിൻചെന്നു മെല്ലപ്പിടിച്ചിട്ടു കൊണ്ടന്നു നൽകീടുകെ"ന്നാകുലം ചൊല്ലിനാൾ ജാനകീദേവി തൻകാന്തനോടിങ്ങനെ.

ഉണ്ടാവാമെന്നുതായം മണിമയഹരിണം
    പണ്ടിതാരാനുമുണ്ടോ
കണ്ടു,കേട്ടിട്ടുമില്ലെന്നൊരുസരണി നിരൂ-
    പിച്ചുകണ്ടില്ലകാണേഡ
വണ്ടാർപൂഞ്ചായലാൾതൻ വചനമിതി സമാ-
    കർണ്ണ്യ മാനിന്നു പിമ്പേ
മണ്ടീരാമോ ധനുഷ്മാനൊരുവനമുടനാ-
    പതസ്യ കഞ്ചൻ കണ്ടുകൂടാ. 58

തദനു ജനകപുത്രീയാച്ഞയാ തം ജിഘൃക്ഷു-
ർഹരിണമനുജഗാഹേ ചാപമാദായ രാമഃ
സമയഇതി ച മേനേ പാശമാദത്ത മൃത്യുഃ
കുശികസുതമഖാഘൗ ഭ്രഷ്ടമേനം ജിഘൃക്ഷുഃ. 59

കേൾക്കപ്പെട്ടു തദാനീം "കനകഹരിണമ-
    ല്ലേഷ മായാവരിഷ്ഠാ
ത്രക്ഷാത്മാ രാക്ഷസോ മാം ഗ്രസതി വളരെ വാ-
    യ്യും പിളർന്നിന്നുമൊന്നു

പോക്കില്ലേ ഹന്ത ഹാ! ജാനകി! സഹചരി! ഹാ
വത്സ! ഹാ ലക്ഷ്മണാസ്മാ-
ന്നേഹ്യേഹീ"തി ത്രിലോകീഹൃദയമദളിടഃ
കേപി ദീനപ്രലാപാഃ 60

കാണച്ചൊ വന്നൊരാപത്തിതു സപദി സമാ-
കർണ്ണ്യതേ പ്രാണനാഥൻ
താനത്രെ പെട്ടതെന്നോർത്തുടനുദിതമനോ-
വേദനാവ്യാകുലാത്മാ
വേനൽച്ചൂടേററു മേന്മേലിടതലകുലയു-
ന്നോരു പൂവല്ലിപോലെ
ദീനത്വംപൂണ്ടു ചൊന്നാളഥ ജനകസുതാ
ലക്ഷ്മണം നിഷ്കളങ്കാ. 61

"അയ്യോ ലക്ഷ്മണ, വത്സ! കേളിതു തവ-
ഭ്രാതൃവിലാപം തുലോം
കയ്യൂക്കുള്ള നിശാചരസ്ത്വപി ബലാൽ
തിന്മാനണഞ്ഞീ[illegible]റാൻ
പൊയ്യേ പൊൻമൃഗമായ് ചമഞ്ഞു ചതിയൻ
നന്നായ് പിണച്ചാൻ നിറം—
ചെയ്യും വില്ലുമെടുത്തു ചെന്നു പരിപാ-
ലിച്ചീടു ശൌര്യാംബുധേ!" 62

"വൈദേഹാന്വയകല്പശാഖികലികേ!
കേട്ടാലുമാസ്സൻ മൃതി-
ന്നെയ്തമ്പേററിതു രാക്ഷസൻ കരകയ-
ത്രേ ചെയ്തതാര്യാഹതം

നീ തേടാസ്സ വൃഥാ! ഭയാങ്കുരമിതി-
നാര്യ്യ! ധരിച്ചീലയോ
നാഥേ ഭേദമതീവ പാഴ് കഴുതപ്പോ-
ലേ ഘോരമുൽഘോഷിതം. 63

ഉൾപ്പേടി നീ കളക സൂര്യകുലോത്ഭവാനാം
സ്വപ്നേപി കിഞ്ചന വരാ വിധുരപ്രലാപാഃ
തൽപ്രാണനാഥനൊടെതിർത്തു നേർക്കുനേരേ
നില്പാനുമില്ല ഭുവനേ യുധി ശൌര്യലേശം." 54

സീതേ കേൾക്കായിതപ്പോൾ പുനരപി രുദിതം
"കാണ്മാൻ രാത്രിഞ്ചരാണാം
നാഥോ നിഷ്കണ്ടകം മാം ഝടിതി പിടിപെ-
ട്ടന്നോരൻ ബലാൽ പങ്ക്തികണ്ഠൻ
നാസാച്ഛേദം ഭഗിന്യാനവരമതുപൊറാ-
ഞ്ഞാത്തരോഷോയമദ്യോ!
സീതേ! നീയും മറന്നോ? വരിക വരിക ഹാ
കഷ്ട"മെന്നിപ്രകാരം. 65

"പോരും വൈകിച്ചതീ ലക്ഷ്മണ! കരുണ പുല-
മ്പാതതെന്തെന്തിതല്ലോ
ഘോരം കേൾക്കപ്പെടുന്നു മുഹുരപി നിതരാ-
മാര്യപുത്രപ്രലാപാഃ
പാരാതേ ചെല്ലു ചെല്ലിമ്മരണദശയി,ലെ-
ല്ലാക്കുമെത്തീടുമല്ലോ
ഹാരാവം ചെറു നാഥേ മധുരിമയുമക-
പ്പെട്ടിക്കൂടാ തമാനി." 66

"കേളാര്യേ! ഞാനറിഞ്ഞേനൊരുരജനിചരൻ
മായയാകെക്കൊണ്ടു പൊന്മാൻ
പോലേ വന്നു നടേ നിർണ്ണയമിതു ചതികൊ-
ണ്ടാര്യനെ ക്കൊണ്ടുപോവാൻ;
മേലേ മേലേ കരഞ്ഞീടിനതുമിവിടെനി-
ന്നെന്നെ വേറാക്കുവാനും
ചേലേന്തീടും കുലസ്ത്രീമകുടി!ഭവതിയെ-
ക്കൊണ്ടു മണ്ടിടുവാനും". 67

"പാപി പാണ്ഡിത്യമുദ്രാപ്രകടനപടുവായ്
നിന്നു വാദിച്ച കാല-
ക്ഷേപം നീ ചെയ്തതിന്നുണ്ടൊരുപൊരുൾ തരമ-
ല്ലെന്നുമിക്കോപ്പിനിഞ്ഞാൻ
ചോദിക്കുന്നില്ല ചെറ്റന്നെയുമിനി മതിയേ
ജീവനാഥൻ മരിച്ചാൽ
നീ പോൽ നകത്തഞ്ഞാൻപോലൊരുവനൊടുമിനി-
ക്കിന്നി,വേണ്ടാ വിനോദം" 68

ഈവണ്ണം കർണ്ണരന്ധ്രേ കടുകനൽ ചൊരിയും
വാചമാകർണ്ണ്യ ജാത-
പ്രാവണ്യം തൽപദാബ്ജം തൊഴുതണിനയനേ
വായ്യെഴും ബാഷ്പശാലീ
ദൈവം കല്പിച്ചതെല്ലാം വരിക;വനഗതാ
ദേവതാഃ സാവധാനം
ദേവീം കാത്തീടുകെന്നാകുലവചനമസാ-
വാത്തമാന്നിജ്ജഗാമ. 69

ഭൂയഃ സഞ്ചിന്ത്യ രാമാനുജനുടനുടജ-
ദ്വാരി തൻവില്ലുകൊണ്ടു-
ണ്ടായതവ്യാകുലാത്മാ ഝടിതി വര വര-
ച്ചൊരുദഗ്ദ്ധധാമാ
"ആര്യേ! രേഖാം മദീയാമൊരുപൊഴുതുമിമാം
ചെററു ലംഘിക്കൊലാ നീ കദാചി-
ന്നി"യെന്നാഭാഷ്യ നേരേ കരകലിതധനുഃ
സംപ്രതസ്ഥേ തദാനീം. 70

ന പ്രീതാ പരമേശ്വരേപി ഗിരസാം
ഛേദേന ഹോമേന വാ
ജ്യാവല്ലീനഘനാന്നപാദപതതൌ
ദ്വാരാഗ്ഗ്ളാസംഗിനി
സംയത്യൈല്ലിബിളേ തഥാ ന ച ഹൃതാ
വിശ്വാതിഗൌ പുഷ്പകേ
ദ്രഷ്ടവ്യാ ജനകാത്മജേത്യഥ യഥാ
ലങ്കേശ്വരോ മോദതേ. 71

അക്കാലം മന്ദമന്ദം കനകഹരിണവി-
ക്രീഡിതം കണ്ടുകണ്ടു-
ങ്ങുൾക്കാമ്പിൽ കൌതുകം പൂണ്ടുദിതധൃതി രസി-
ച്ചും ചിരിച്ചും പ്രസാദാൽ
അഗ്രേ കാന്താന്തരാ മാനവകുലതിലകം
മോഹമുൾക്കൊണ്ടുജാത-
വ്യഗ്രാ മാനെയ്യുമക്കോപ്പിന്ന ശശമുഖനം
വ്യോമവീഥ്യാ നടന്നു. 72

അന്നേരത്താല്പലോകേ ജനകനൃപസുതാം
ഭൂതലേ കാതരാക്ഷീ-
മണ്ണോജത്തനചിങ്കൻകോമളമരുനിഴലായ്
മിന്നുമുന്നപ്ലശോകാം
കണ്ണിന്നാനന്ദധാരാം കനിവിനൊടടജാ-
ഭ്യന്തരേ തത്ര താഃന
തന്നേ തൂഷ്ണീം നിഷണ്ണാം നിജസഹചരവൃ-
ത്താന്തചിന്താവിഷണ്ണാം. 73

ചക്ഷുഃ സ്മേരമവാരിജം കുവലയം
വക്ത്രസ്യ ദാസഃ ശശീ
ഭ്രൂലേഖേ സ്മരതോരണം സ്മിതലവോ
ലീലാലതാപല്ലവഃ
ഉച്ഛിഷ്ടം കളകണ്ഠവാക് ച വചസാം
ശങ്കേ തദേണീദൃശഃ
സർവ്വാങ്ഗീണമഹോ വിധേഃ പരിണതാ
വിജ്ഞാനചിത്രം ചിരാൽ. 74

ഇന്ദ്രാണീമഹമപ്സരോഭിരനയം
കാരാഗൃഹേ ഗണ്യതാം
സംഹാരോ ജയതാ ദിശോ ദശ മയാ
സ്ത്രീണാം കൃതഃ പുഷ്പകേ
കൈലാസോദ്ധരണേപി വേപഥുമതീ
മദ്രാക്ഷമദ്രേഃ സുതാം
ദൃഷ്ടം താസു ന രൂപമീദൃശമഹോ
ചക്ഷുശ്ചിരാൽ സാർത്ഥകം. 75

ധമ്മില്ലോ ലളിതം സ്മിതം ശുചി, ദൃശൌ
ദീർഘേ ഭ്രുവൌ ഭംഗുരേ
പാശാങ്കേ ശ്രവസീ വിലോക്യ മല്ലികം
മാഞ്ജിഷ്ഠപിഷ്ടോഽധരഃ
കണ്ഠോത്ഥച്യൃതരുചിഃ സ്തനൌ പൃഥുഘനൌ
കാമ്യം ച കാഞ്ചീപദം
ദൃഷ്ട്വാനി ചിരം വിമൃജ്യ ശേധാ
തന്മൈഥിലീം പശ്യതഃ. 76

കൊല്ലേറും കാമബാണാർദ്ദിതവിവശമനാ
രാക്ഷസേന്ദ്രസ്തദാനീം
തൽപാതിവ്രത്യധാമ്നാ സ്വയമണവതിന-
ങ്ങക്ഷമോ നോക്കനേരേ
ബിഭ്രൽ കാഷായവസ്ത്രം ഝടിതി കപടസ-
ന്ന്യാസിവേഷം ദധാനോ
ബിഭ്രൽസ്വാന്തോ നിതാന്തം പ്രണവമഥ ജപൻ
പ്രാപ സീതാശ്രമാന്തം· 77

ദ്വാരേ ലക്ഷ്മണചാപലേഖയെ മില്ല-
ദ്ദൃപ്തം കടപ്പാനസൌ
നേരേ മുട്ടി വിനഷ്ടശക്തിരവനൌ
വീണാശ്രു നിശ്വാസവാൻ
“ആരാമപ്പ്യ സാധ്വി! വൃദ്ധയതയേ
ഭിക്ഷാം ബഹിർന്നിർഗ്ഗതാ
പാരിക്ഷം ക്ഷുധയാ ജനോയമവശഃ
പാശ്യേ”തി ചൊല്ലീടിനാൻ. 78

ഗദ്യം—ന തദനു പതിവ്രത ജാനകി താനങ്ങൊരു വരാരാദാശ്രമബാഹ്യാങ്കണങ്ങട്ടുവിപോയ് ചെന്നക്ഷതയോഗ്യാ ഭിക്ഷ കൊടുക്കുംനേരം നേരേ കൈമേൽ പിടിപെട്ടളവിലശങ്കിതമറുകിച്ചയെന്നേ മുറവിളിയ്ക്കൊണ്ടണിമുടി തൊട്ടപ്പദതളിരോളം മുട്ടവിറച്ചു പരിശ്ലഥചികുരാം ഭയചലനയനാം പ്രശിഥിലവസനാം പ്രചലദ്വരാജാം ജനകതനൂജാമസിതഘനാഘനകാന്തി പിണഞ്ഞു വളഞ്ഞൊരു ദംഷ്ട്രാദാരുണവദനം പത്തുള്ളും നിജമങ്ങും പൂണ്ടാമ നടിച്ചു നിശാചരരാജൻ തേർമേൽ വച്ചു നടന്നു ദശായാ "മയ്യോ പാപം, ദശമുഖനാമൊരുരാക്ഷസനെന്നെ ക്കൊണ്ടിതു പോകുന്നോൻ; മനുകുലനാഥൻ കാത്തരുളീടുക വനദേവതമാരെന്നെ മറന്നാർ,ഒക്കെ വരുന്നതറിഞ്ഞോൻ മുമ്പേ ലക്ഷ്മണനെങ്കിൽ പെരികെ മനീഷി;ചെങ്കനൽ ചെവിയിൽ ചിന്നിയപോലെ ചിലകടുവാക്കുകൾ വെറുതേ ചൊന്നേൻ; ഭക്ഷാണീ ചക്രമശേഷമിതയ്യോ കാണാം കാണരുതെന്നു ചമഞ്ഞു; പെരികെ വരുന്നു രാക്ഷസനെന്നെ ത്തിന്മാനായ്ക്കൊണ്ടിവനു മുതിർന്നോൻ മനുവംശത്തിനു കാരണമേ ജയ! ദിനകരദേവാ പാലയ പാലയ! രഘുവരതിരുമുഖശോഭാസോദര! രജനീനായക! പാലയ പാലയ സപ്തർഷികളേ! കാത്തരുളീടുകരുന്ധതിദേവിയുമെന്നെമറന്നോ ഹാ രഘുവല്ലഭ! ഹാഹാ താത! വിദേഹമഹേശ്വ! ഹാഹാ ദശരഥ! ഹാഹാ മാതഃ! ശരണം ശരണം" സതതമിവണ്ണം വിലപശീലാം വ്യസനവിലോലാം രാഘവഗൃഹിണീ "മലമലമിന്നി നിതാന്തമെരിഞ്ഞു കരഞ്ഞു കണ്ണിണയില്ലാരുട്ടയോർ ചെറുമിരുക്കത്താൾമൊരിക്കലുമെന്നോട്ടുവെൽവാൻ;ചെ

ടിക്കേണ്ടാ ഭീഷണനല്ലഹമങ്ങ് ഗജനെക്കാൾ ഭംഗിയെനിക്കു ണ്ടൈശ്വര്യത്തിന്നു വൈശ്രവണൻ ഞാൻ ഭാഗ്യം പാർക്കിൽ നിനക്കിതു വന്നതു കാടുകൾ തോറും കായും കനിയും തിന്നുമവേലം കാററും വെയിലും കൊണ്ടുഴലേണ്ടാ നീയിനി നമ്മോടു കൂടിയിരിപ്പൂ, മനസിജരണരസമാർന്നു കളിപ്പൂ, മണിശയനങ്ങളിൽ മെല്ലെ നടപ്പൂ, മധുരത പൂണ്ടു മദിച്ചു ചിരിപ്പൂ. മാനിനി! മെയ്യിൽ പൂൺപുകളണിപ്പൂ,മാം പുനരേന്ദ മുകപ്പാനണവൂ, വേണ്ടതു വേണ്ടതു നമ്മോടു ചൊല്ലൂ, വേദനയൊട്ടു ചുരുക്കുക നല്ലൂ. തലമുടി മെല്ലെ ത്തിരുകുകിലോഞാൻ. തവ കുചകഞ്ചുകപട്ടമഴിഞ്ഞു നീവികിഴിഞ്ഞു ഗാഢം ഗാഢം പുൽക മനോജ്ഞേ!" സാന്ത്വവചോഭിരിവണ്ണമണഞ്ഞവനണിമുലതലമേൽ തൊടുവാനാഞ്ഞളവരുകുലയെന്നും മുറവിളികൊണ്ടു ജഗത്തു മുഴങ്ങും പൊഴുതിലകാണ്ഡു; മധ്യേമാർഗ്ഗം, "ദുഷ്ടനിശാചര തിഷ്ഠമുഹൂർത്തം വാസരനായകവംശവരേണ്യവതംസകമാലാം മാ മാ സ്പ്രാക്ഷീരറിയാതോർക്ക തുടർന്നപരാധം മനസി സഖേ ഞാൻ വിസൃജ പതിവ്രതതന്നെയിദാനീമാശു മലിമ്ലുച! മണ്ടിപ്പോകില്ലുകമെത്തുവനീഞാൻ പത്തുശിരസ്സും പത്തുദിഗന്തേ കൊത്തിയെറിഞ്ഞിമ്മാപാപിയെ ഞാൻ കൊന്നയി വരേസ, ജാനകി, നിന്നെ ക്കൊണ്ടുപ്പോണ്ടുപ്പോലേ രാഘവസവിധേ വയ്പെനിദാനീം" എന്നു പറഞ്ഞു നിശാചര ദ്രേട്ടിന ശതധാരത്തിനു സഹചരമാമത്രോടിപുടചലദരഘടഘടിതംകൊണ്ടാകുലഭുവനം പ്രളയസമീരണ ചണ്ഡിമ പൂണ്ട ഗരുൽപുടവാത്യങ്കളേററു കുല്യങ്ങൾ കുലഗിരിനികരം മൂഷ്ടരമായൊരു പക്ഷിപ്രവരൻ മുമ്പിൽ ചെന്നു തടുത്തു തുടർന്നു.

തേർമേലേ തത്ര ദേവ്യാ സഹ നൃപസുതയാ
രക്ഷസാം ചക്രവർത്തീ
താൻ പോകുന്നേരമഗ്രേ ഝടിതി വഴി തടു-
ത്തോരു ഗൃധ്രം മഹാന്തം
സോന്മാദം കണ്ടനേരം മദഭരകലുഷാ-
ത്മാ മുഖം പത്തുംകൊണ്ടും
മേന്മേൽ പൊട്ടിച്ചിരിച്ചാൻ പുനരധികമധി-
ക്ഷിപ്യ സൂതം ബലാദേഷഃ. 79

“നന്നാ സൂതാ വിനോദം! മമ പുനരപരാ-
ധം ക്ഷമിക്കുന്ന വീരൻ
മന്ദാത്മാ പക്ഷി പോരിക്കുന്നഴകിതഹാ!
രക്ഷിതാ പക്ഷ്മളാക്ഷ്യാഃ
എന്നാലേനം സമുത്സാരയ ഝടിതി കശാ-
ഗ്രന്ഥിനാ യാനമാർഗ്ഗാ-
ലെന്നെ ത്രൈലോക്യനാഥം നഹി നഹി പരമാ-
ർത്ഥേന ജാനാതി സോയം.” 80

“അറിവനറിവനിത്താൻ നിന്നെ രേ, രേ, ദുരാത്മൻ
ഗിരിശഗിരിയിലാരോ ഭഗ്നമാനോച്ചശൃംഗം
ചിരനിയമിതമയ്യോ ഹേഹയേന്ദ്രേണ പശ്ചാൽ
പരമഥ കപിരാജാ ബാലധൌ ബദ്ധബാധം.” 81

“രേ, രേ, വാചാല, ഗൃധ്രാധമ! കഥയ ഭവാ-
നാരെടോ വന്നിദാനീം
നേരേ നിശ്ശങ്കമെന്തിന്നിവിടെ വഴിതടു-
ത്തു പടുതാധികോ നീ

വീരാണാം വീരമെന്നെ പ്പരിചിനൊടു മൂഷാ
ഭർത്താവൻ കത്ഥിതാത്മാ
പാരാതേ നീ പരേതേശപുരമചിരാൽ
പ്രാപ്തുമൌത്സുക്യശാലീ." 82

"കേട്ടാലും ദുഷ്ടരക്ഷോധമ! ദശരഥഭദ്ര-
പന്ന മാർത്താണ്ഡവംശ-
ശ്രേഷ്ഠന്നാംപ്ലഃ സഖാ ഞാൻ ഖഗകുലപതി നാ-
മ്നാ ജടായുർദ്ദൃഢാത്മാ
ആഢ്യാം തൽപുത്രഭാര്യാം ചതിയൊടു നിഭൃതം
കട്ട നിന്നെ ക്ഷമച്ചേൻ-
ക്രൂട്ടത്തിന്നോണമൂട്ടി ക്ഷലമണികലികാം
കൊണ്ടുപോവാൻ തുടർന്നു." 83

"സഖ്യം നന്നാമനുഷ്യപ്പുഴുവിനൊരു ഖഗ-
പ്രാണി ചേരും, വിചാരേ
ശക്യം കല്പിച്ചു തത്സന്നിധന,മയി കടി-
ച്ചോ ദൃഢം കൊത്തിയോ നീ?
രക്ഷോരിപ്രീതിസാരം കരളചി വിലസും
ചന്ദ്രഹാസാസി നിന്ദ്യം
തൽഗാത്രം തീണ്ടുകെന്നില്ലൊരുപൊഴുതതുകൊ-
ണ്ടുലോതാ കഥസേ നീ." 84

"ഏകം നിൻചന്ദ്രഹാസം ചപലജനതനും
തീണ്ടുമാറില്ല മന്നാം
മൂർഖ്ഖോടേ വാൽതലയ്ക്കൽ പ്ലവഗപതിപിണ-
ച്ചന്നമീദ്രഗപിധേയം

ഉഗ്രാത്മാ ഖേചരേന്ദ്രൻ കരുത്തുകിലൊരുവൻ
    മാനുഷന്മാരിലിന്നും
തൽകൃത്യത്തിൻപ്രഭാവം മനസി തവ മറ-
    ന്നീടുവാനില്ല ഞായം." 85

"ദോഷാന്നാലോക്യ നമ്മെ ക്കുടിലമതി ഭവാൻ
    ക്ഷത്രിയാണീ സമക്ഷം
ദ്വേഷാൽ നിന്ദിക്കുമിക്കോപ്പിത്തു കിമപി പൊറു-
    ത്തീടുകെന്നിന്നി വാരാ
ഭോഷാ കേൾ ചാപലത്തിൻ ഫലമിതനുഭവി-
    ച്ചീടുവാ നിന്നെയിന്നേ
രോഷാഗ്നൗ മാമകീനേ സപദി ശലഭമാ-
    ക്കീടുവൻ ഗ്രദ്ധഗ്രദ്ധം." 86

"ദുഷ്ടാത്മൻ! തിഷ്ഠ തിഷ്ഠ ക്ഷണമശുഭമതേ,
    വക്ത്രഗർത്തങ്ങൾ പത്തും
മുട്ടെക്കൊത്തിത്തകർത്തൽ ഭടധടധടിതം
    ചഞ്ചുകൊണ്ടങ്ങഹോ ഞാൻ
ത്തുഷ്ട്യാ കേൾ പത്തുദിക്കിങ്കലുമഴകിലെറി-
    ഞ്ഞക്ക് വംശപ്രസൂതിം
പെട്ടന്നെന്നാം കുമാരീം രഘുപതിസവിധേ
    കാഴ്ചയായ് വെയ്ക്കുന്നിന്നേ."

"ഒക്കെക്കൂടീടിലും ദാനവസുരസദസാം
    ചെററചിന്ത്യം ത്രിലോക്യാ-
മിക്കർമ്മം പക്ഷികീടത്തിനു സുകരമഹോ
    ധൃഷ്ടതക്കെന്തു ചൊല്ലൂ

നില്ക്കല്ലാം ചന്ദ്രഹാസാഗ്രവരനിരയായ് -
ക്കൊള്ളുമല്ലക്ഷണം കൊ-
ണ്ടിക്കാലം നീ ശിതെ'' ന്നതിപരുഷതരമാം
കോപമുൾക്കൊണ്ടണഞ്ഞു. 88

അന്നേരം പക്ഷിരാജൻ നിജചിറകു കട-
ഞ്ഞുജ്ജ്വലം വജ്രസാരം
വെന്നീടും ചഞ്ചുദണ്ഡാത്തടതടതടഘടിത-
ധ്വാനരുദ്ധാഖിലാശം
ഉന്നിദ്രാഭ്യാം ഗരുദ്ഭ്യാം മണിരഥമഥ ത
ല്ലിത്തകർത്തധ്വജാഗ്രം
ഖണ്ഡിച്ചും തന്നഖാഗ്രാൽ കുതിരകളുടലിൽ
പാച്ചിയും പ്രോജ്ജ്വലാംഗേ. 89

ദശമുഖരഥമാശു ധ്വസ്തമഗ്ര്യം വിസൃതം
ശിഥിലതരവരൂഥം ശീർണ്ണചക്രാസചക്രം
ഗതദളിതശക്തിപ്രാസബാണാസഖഡ്ഗ-
ത്രിശിഖവിശിഖതൂണീചാപശസ്ത്രൈശ്ശകാതഃ. 90

ജന്യശക്ത്യാ ഖഗാനാം പതി കഴിവുകെട്ടു-
ക്കും വിധൌ രാക്ഷസേന്ദ്രൻ
മന്ദാക്ഷക്രോധശാലീ കപടരണവിധാ-
നേന താനേ തദാനീം
ഛന്നാം വെട്ടിത്തള്ളീയം ചിറകു ബത! മുറി-
ച്ചാനനം പത്തുകൊണ്ടും
ഖിന്നം നിധ്യായ സീതാമുഖമഴകൊടു വെ-
ട്ടിച്ചിരിച്ചാൻ ദുരാത്മാ. 91

രാക്ഷസാസിക്ഷതഃ ക്ഷിപ്രം
പപാത പതതാം വരഃ
മൈഥിലീപക്ഷപാതേന
പക്ഷപാതമവാപ്യ സഃ. 92

"പതഗകുലപതേ! ഹാ വീര! കേൾ വ്യാപരിച്ചായ്
സദൃശമിതു രഘൂണാം വംശസംബന്ധയോഗ്യാ
യുധി മമ വിധിദോഷാദ്ധർഷിതോ നീയിതെല്ലാം
പതിയോടു പറവോളം പ്രാണിഹീ"ത്യനുഗൃഹ്ണാൽ.

"കേളി,ക്കോപ്പു നിവേദ്യ തം നരപശ്രും
പോരിന്നു യാത്രാക്ക നീ
കാലത്തെ"ന്നു ജടായുഷം പരിഹസൻ
ഗത്വാ നഭോവർത്മനാ
ശ്രീലങ്കാപുരി ചെന്നശോകവനികാ-
രാമാങ്കണേ ശിംശുപാ-
മൂലേ കൊണ്ടുയിരുത്തിനാൻ നിജകുല-
പ്രോന്മാഥിനീം മൈഥിലീം. 94

തതോ രാഘവയോ തത്ര തദാ വിമുക്തയോ
മാരീചമായാശകടാനുബന്ധാൽ
അക്രുദ്ധതാപയോ പുനരുദ്ധതാപയോ
വീരയോ നിജം പ്രാപതുരാശ്രമാന്തം. 95

പർണ്ണശാലാത്രികോണേഷു
പശ്യൻ മനുകുലോത്തമഃ
ഞങ്ങാവലീത്യാ വൈദേഹ്യാ
നാന്യൽ കോണമവൈക്ഷത. 96

വിലോക്യ താം കേവലപർണ്ണശാലാം
വിമൂഢചേതാഃ പതിതോ ധരണ്യാം
വിബോധിതോഽസാവനുജേന കൃച്ഛ്രാ-
ദ്വിമുക്തകണ്ഠം വിലലാപ രാമഃ. 97

-ഹാ കഷ്ടമത്ര നഹി സാ കിമിദം പ്രവൃത്ത
മാലോകയാമി ചടലാമിഹ പാദമുദ്രാം
മാം വീക്ഷ്യ നൂനമഗൃഹീതമൃഗം മുഹൂർത്ത-
മന്തർഹിതാ തരുഷു രോഷവതീവ സീതാ. 98

യദ്യസ്തി കൌതുകമപൂർവ്വമൃഗേ മൃഗാക്ഷി!
ചാന്ദ്രം ഹരാമി ഹരിണം മമ സന്നിധേഹി
യാവന്ന മുഞ്ചസി മയാ ധൃതമേണമേനം
താവദ്ദധാതു തവ വക്ത്രതുലാം മൃഗാങ്കഃ. 99

ആർത്തൌ സിദ്ധൌഷധിരിവ ഹ്രീതാ കേളികാലേ വയസ്യാ
പത്നീ ത്രേതാ യജനസമയേ ക്ഷത്രിയാണീവ യുദ്ധേ
ശിഷ്യാ ദേവദ്വിജപിതൃസമാരാധനേ ബന്ധുരാർത്തൌ
സീതാ സാ മേ ശിവശിവ!! മഹാകാനനേ കാ നു ജാതാ

സപ്രാണാ ചേജ്ജനകതനയാ
കിം നു തിഷ്ഠേത മഹ്യം
ഹിംസ്രൈഃ സത്വൈർന്ന കില നിഹതാ-
രക്തസിക്താ ന പൃഥ്വീ
ഗോദാവര്യ്യാം പുളിനവിഹൃതിം
രാമശൂന്യാം ന കുര്യ്യാ-
ദ്വ്യക്തം നക്തഞ്ചരകബളനാൽ
സർവ്വഥാ സംസ്ഥിതാ സാ. 101

ലോകാന്തരപ്രണയിനാം ശ്വശുരം പ്രണമ്യ
മജ്ജത്പ്ലകാലമതിലംഘ്യ യദി പ്രയാസി?
വിജ്ഞാപ്യമാമപി സമാഹ്വയ സാധു! തന്മൈസ്മ
സൗമിത്രിരേവ ഭരതേ നിദധാതു രാജ്യം. 102

ഇത്ഥം വിലപ്യ ദയിതാം വിപിനേ വിചിന്വൻ
രാമോ ന തത്ര ധൃതിമാൻ സ ഹി ലക്ഷ്മണശ്ച
താദൃഗ്വിധാമപി ദശാം കഥയൻ സ്വവാചാ
വല്മീകജന്മമുനിരേവ കഠോരചേതാഃ. 103

"ഹേ ഗോദാവരി രമ്യവാരിസികതേ!
പൃച്ഛാമി കച്ചിൽ സഖീ
സീതാ മേ ജലകേളിസംഭ്രമരസാ
ലീനാത്ര കുത്രാപി സാ
മാ ഗ്രഹസ്വ തയാ വിനാ ദയിതയാ
കഞ്ചിൽ ക്ഷണം ജീവിതം
നേദം തിഷ്ഠതി യത്ര സാഭിരമതേ
തത്രൈവ രാമോ/പ്യയം. 104

സാരംഗി! ശംസ സഹസാ സഖി! ജീവനാഥാ
സാ മേ വിഭൂഷയതി സമ്പ്രതി കം പ്രദേശം
യാവൽ സ്വയം ദധിത കാതരകാതരാണാ-
മാചാര്യകം നയനചംക്രമചാതുരീണാം 105

നീലകണ്ഠ! മമോൽകണ്ഠാ
വനേ/സ്മിൻ വനിതാ ത്വയാ
ദീർഘാപാങ്ഗാസിതാപാങ്ഗ!
ദൃഷ്ടാ ദൃഷ്ടിക്ഷമാ ഭവേൽ. 106

ഹാഹാ കോക! ചകോരികേ! മധുകര-
പ്പോതട! കിളിപ്പൈതലേ!
ക്രൗഞ്ചം കോകിലബാലികേ! പറകെടോ
നിങ്ങൾക്കു കൈക്കൂപ്പിനേൻ
ശോകാംഭോധിയിലാക്കി മാമശരണം
മാപാപി വൈദേഹി മ-
ജ്ജീവാലംബന, മെങ്ങുപോയിതിവിടെ
കുത്രാപി കണ്ടില്ലയോ? 107

നീയുണ്ടോ ഹന്ത! കണ്ടു സഖി! കുസുമലതേ!
മല്ലികേ! ജാതി! മുല്ലേ!
നീയുണ്ടോ ചൂതമേ! കണ്ടിതു കുരവക! പു-
ന്നാഗ! ദിങ്നാഗയാനാം
നീയുണ്ടോ നക്തമാലദ്രുമ! ബകുള! നവാ-
ശോകമേ! കണ്ടിതല്ലോ!
ജായാം മേ ജാതു യുഷ്മജ്ജനനിയെ വിപിനേ
ജാനകീം ദീനദീനാം." 108

എന്നീവണ്ണം തദാനീം ജനകനൃപസുതാ-
വസ്ഥ ചോദിച്ചുമെങ്ങും
കണ്ണിൽ കാണാഞ്ഞു നാനാഖഗമൃഗനഗവ-
ല്ലീഭിരുല്ലോലധൈര്യം
സന്താപവ്യാകുലൗ തൗ വനഗിരികളില-
ന്വേഷമാണൗ സമന്താൽ
ചെന്നാരേ ദൈവഗത്യാ ദദൃശതുരവനീ
ലുഠം ഗൃധ്രരാജം. 109

പദേ പദേ വീക്ഷ്യ വിളംബമാനൌ
തദാഭിയാനന്തൌ ഘനശോകതാന്തൌ
വിദേഹകന്യാം വിതതേ വനാന്തേ
ഗതായുരൂചേ വചനം ജടായുഃ. 110

ദണ്ഡകം:—"ശ്രീരാമഭദ്ര! ജയ നേര പിതുസ്സ്വ വിഹാരേഷു നിന്നു തവ ദാരാനമൂചുരദ്ദാരാൻ; വിരവിനൊടടുത്തേൻ; ബത വഴി തടുത്തേൻ; നലമുപരി പട പൊരുതു കപടരണമഥിതവപുരപകരണമഹമിവിടെവീണേൻ; പൂരേ തദാപഗതവീരാ ഭവാൻ ഝടിതിതേറാശ്ശ ജീവിതവിയോഗം;പുരുഷമണിതന്നോടഖിലവുമധന്യം ചരിതമിതു പറവൊല്ലവുമിതി മിഥിലനൃപതനയ വരമരുളി മതുമൊഴി പറഞ്ഞാൾ; നാരായണായ നമ നാരായണായ നമ വേരുന്നിവേദന വരുന്നു; നളിനമുഖി നീണാൾ മിളിതധൃതി വാണീടിഹ ഭവതു ശുഭവിഭവമിനി വിബുധവരപുരിയിൽ മമവസതി ദശരഥസമീപേ."

വാണീമേവം ബ്രുവാണേ പതഗപരിഷദാം
സാർവ്വഭൌമേ തദാനീം
വാനോർനാട്ടിന്നു താണീടിന കനകവിമാ-
നം കരേറും ദശായാം
താനേ തുക്കൈത്തലംകൊണ്ടണിചിറകു തലോ-
ടിത്തലോടി ത്രിലോകീ-
പൂണാരം കോസലാധീശചരനവനൊടു പു-
ണ്യാബ്ധിയോടേവമൂചേ. 111

"സ്വർല്ലോകത്തിന്നു യാത്രാ സ്വയമുദയവതീ
താത! തേ സ്വസ്തി ഭൂയാൽ
ചൊല്ലേണ്ടാ നീ വധൂടീഹൃതികഥ ജനക-
സ്യാന്തികേ ചെന്നിരുന്നാൽ
ചൊല്ലാം ഞാൻ രാമനെങ്കിൽ കതിപയദിവസൈ
രാവണൻ വന്നു താനേ
ചൊല്ലും മന്ദാക്ഷശാലീ തലകളെ നമയന്ന-
ന്തികേ ബന്ധുജാലൈഃ. 112

താത! ത്വം നിജതേജസൈവ ഗമിതഃ
സ്വർഗ്ഗം നനു സ്വസ്തി തേ
ബ്രൂമസ്താവദിമാം വധൂഹൃതികഥാം
മാ ഭ്രാതുരഗ്രേ കൃഥാഃ
രാമോ/ഹം യദി കൈശ്ചിദേവ ദിവസൈർ-
വ്രീളാനമൽകന്ധരഃ
സാർദ്ധം ബന്ധുജനൈശ്ച നേന്ദ്രവിജയീ
വക്താ സ്വയം രാവണഃ

കുലേ വാ ശൗര്യേ വാ ഭുജസമുദയേ
വാ തപസി വാ
ബഭൂവുന്ന പ്രാഞ്ചസ്ത്വമിവ ഭവിതാ-
രോ ന ചരമേ
അഹോ ധിങ്, മോഹസ്തേ കഥമതിചി-
രാദേഷ ന ഖലു
പ്രവീരാണാം പന്ഥാ ദശവദന! യേ-
നാസി ചലിതഃ. 114

ജാനന്നേവ ദശാനനോപഹരതേ
 നഃ പ്രേയസീമസ്തി വാ
ചന്ദ്രാപീഡമുപാസിതും സഖി ശിരോ-
 ദാമ സ്വയം കൢത്തവാൻ
മന്ദാക്ഷം രജനീചരസ്യ ന പുനഃ
 കണ്ഠാടവീകർത്തനാൽ
ധിഗ്ബാണൈർമ്മമ ചന്ദ്രഹാസഹതക-
 ക്ഷുണ്ണോയമധുനാ വൃതഃ.” 115

ഇത്ഥം വാദീ രഘൂണാം പരിവൃഢനകരോൽ
 കർമ്മ ശേഷം ഖഗാനാം
ഭർത്തുര്യാതസ്യ നാകം ദശരഥസുഹൃദ-
 സ്യാസ്യ ബാഷ്പാംബുവർഷീ
ചിത്തം കാന്താവിയോഗാൽ കനമവനു തളോ
 കഷ്ടമയ്യോ കനക്ക-
ക്കത്തിക്കാളുന്ന ചെന്തീക്കനൽനിരയിലെട്ടു-
 ത്തിട്ടപോലേ ചമഞ്ഞു. 116

ഗദ്യം—ർ. ശിവശിവ ഹരഹര കഷ്ടംകഷ്ടം!! ജനകതനൂജാവിരഹദശായാം വിലപനശീലോ ഹാഹാ പ്രേയസി! ഹാഹാ കാന്തേ! ക്വാസി ക്വാസി കദാനു മുഖാബ്ജം കാണ്മിതു കാന്തം വന്നീടരികേ വത്സ!സുമിത്രാതനയ! നിതാന്തം ചതിപെട്ടു നാമെന്തിഹ ചെയ്യുന്നു ചെന്താർശരമാൽകൊണ്ടു മനം മേ വെന്തുതുടങ്ങി; തീരാതൊരു സുഖക്കേടിതു വന്നാക്രമ്യം മമ ചാരേവാളുന്നാം; മങ്ങീടാതേ മറിമാൻപേടേ! നില്ലു സമീപേ നീയല്ലേ ചില മല്ലവിലോചനലീലകളെല്ലാം മല്ലമലർക്കണയാളോടു കേട്ടതു? ചൊല്ലു

വളേള്ളാൾ? കഥയ സഖേ, മമ കരിണീഗമനാം കരിപോതകമേ! കണ്ടീലല്ലീ! മത്തുമൊഴിയാളവളെവിടെ മറഞ്ഞാൾ; മധുകരമേ! നീ കണ്ടീലല്ലീ? ബാലമൃഗാക്ഷികൾ മൌലിവിഭൂഷാം; ബർഹിണമേ! നീ കണ്ടീലല്ലീ! ശോകമഹോദധിവീചീമാലാം; കോകിലമേ! നീ കണ്ടീലല്ലീ? പറയാരാരും പരമാർത്ഥം മേ പാരിട്ടതമൊഴിയാം കുത്ര നിലിനാ? ലക്ഷ്മണ! സവിധേലക്കാണായ മലർക്കാവിങ്കൽ കേൾക്കാകുന്നിതു തസ്യാ നാദം നോക്കിക്കാൺ നീ വിരവൊടു ഗതചാ,നിശ്ചയമായ്യ്! നദിച്ചീട്ടും നവകോകിലനാദം തന്നേ മന്യേ, ഹാഹാ പൊയ്കയിൽ മുങ്ങിപ്പോയി കൈകാൽ കാട്ടിനതല്ലോ പാപം, ചെന്തകമരറവിടംബുജനേത്രാം, കൈതങ്ങളിരല്ലതു കണ്ഠളകസുമം, മുല്ലയിൽ മെല്ലെ നോക്കിക്കാണാരു മുറുവലതെങ്കിൽ കാണപ്പെട്ടു; മുറുവലുമല്ലതു മലർനിരയത്രെ; ചാരുചിലമ്പിൻ കളകളമുണ്ടിക്കമെചവനത്തിൽ കേൾക്കാകുന്നു; നൂപുരനാദവുമല്ലതു ചൊല്ലാം; കളഹംസത്തിൻ കൊഞ്ചചറിഞ്ഞേതൻ; എന്നേ സുഖമേ ബത കാണായി വലമഥനാശയിൽ വദനം തസ്യാഃ; മറവതു മഢ്യേ കാണാവുന്നതു,രാകാചന്ദ്രനുദിച്ചു വരുന്നു; സൌമിത്രേ! യിന്നിഴലിൽ ചോരെ, കൊട്ടവയലത്തു നടന്നീടാതേ; കൊട്ടുവയിലല്ല നിലാവിതു കഷ്ടം! വിസ്മൃതിപോലേ വിരഹദേശയം, ഖേദിച്ചീടായ്കായ്ക! നിതാന്തം പാപി നിശാചരനീരേഴലകിലകത്തെങ്ങാനമിരിക്കുന്നാകിൽ ക്രൂരമ്പിന്നു കളിക്കു കൊട്ടപ്പൻ; പചതരമിതമാം വാൎത്തകളനുപമവരജനോടു പറഞ്ഞു,മതല്ലവൻ ചൊല്ലുന്നതുകേട്ടു,മഹന്നിശമുണ്ടുറക്കവുമൊക്കെ മറന്നു വനേഷു വനേഷു ലതാസു ലതാ

സ്ഥലീഷു ഥലീഷു നദീഷു നദീഷു നഗേഷു നഗേഷു നടന്നും നോക്കിയുമാർത്തി പിണഞ്ഞു കരഞ്ഞുമെരിഞ്ഞും, കണ്ട ചരാചരജാതികളോടു വിളിച്ചു വിളിച്ചു കാര്യം ചെയ്തും, പരിദേവമേറ്റം ചിന്തിച്ചിടയിൽ കോപം പൂണ്ടു കടക്കൺകോണുകൾ ചുവന്നു മറിഞ്ഞും, ചാപമുഴിഞ്ഞു ഞെലിച്ചു വലിച്ചും, ത്രിഭുവനമൊക്കെ പേടിപ്പിച്ചും, കമലപ്പൊയ്കകൾ കാണുംനേരം കണ്ണും പൊത്തി നടന്നു മുകുന്ദൻ, മലയസമീരണമേല്ക്കുന്നേരം മരണത്തിന്നു നിലത്തു കിടന്നും, മന്മഥനോടു വഴക്കു പറഞ്ഞും, ചെമ്പകമലർ കണ്ടമ്പൊത്തു വീർത്തും, മല്ലിക കണ്ടുടനല്ലൽ പിണഞ്ഞും, ശോകം പൂണ്ടു മശോകവിലോകേ, പിച്ചകമലർ കണ്ടശ്രുകണങ്ങളെ വാർത്തു വാർത്തും, മാലതികണ്ടൊരു മാലത്തു പൂണ്ടും, ജനകതനൂജാമന്വേഷിച്ചു നടക്കുന്നേരത്തെവഴി മദ്ധ്യേ കണ്ടെത്തുന്ന നിശാചരവീരനെ വാളുമുറക്കൊണ്ടു വൈവസ്വതനെ ചെകിപ്പിച്ചും, പമ്പ കടന്നു നടന്നദശായാം ബോധിച്ചുംകൊണ്ടങ്ങോടിങ്ങോട്ടോടി നടന്നമ്മാല്യവദദ്രൌ സങ്കേതത്തിൽ പ്രക്കു വസിക്കും വാനരകുലപതി സുഗ്രീവൻ കണ്ടഗ്രജവചസാ നമ്മെ കൊൽവാൻ വന്നീടും ചില ചാരരിതെന്നു ശങ്കപ്പെട്ടാരോടു പുനരഥ സുഖമേ സൂക്ഷിച്ചപ്പോളുത്തമപൂരുഷലക്ഷണമഗ്രേ കണ്ടു തെളിഞ്ഞിട്ടഗ്രേ നില്ക്കും പവനതനൂജനൊടേവമവാദീൽ:—

"ഏതൊരു കൈവന മാനവനായമണീ
പമ്പാവനാന്തം കുമര
തനയാണൊരു സുരകാനനപ്രതിമം
ഹസ്താത്തശസ്ത്രായുധൌ

അസ്മച്ഛ്ലോകമഹാർണ്ണവസ്യ തരണേ
ചേൽ കർണ്ണധാരാവിമാ-
വന്നീയാദരപൂർവ്വമത്ര സുമതേ!
സംബന്ധമാപാദയ." 117

ഗദ്യം:—൫. അഥ ഹനുമാൻ ഹരിവരവദനസരസിജവിസരദ്വചിതവചനമകരന്ദധയനപാത്രീകൃതശ്രോത്രപുടഃ സുനിർമ്മലൈഃ സ്വാമിസമ്പൽഫലോൽപത്തിബീജവാപസ്യായം കാല ഇതി നിശ്ചിത്യ നിരർഗ്ഗളപ്രമോദപ്രസൃതാഭ്യാം നയനാഭ്യാം തൌ മഹാപുരുഷൌ വിചാരവിസ്മയബഹുമാനപ്രീതിവിസ്രംഭഗർഭമീക്ഷമാണഃ പുരുഷവിശേഷനിരീക്ഷണസമുത്ഥിതൈരിവോദ്ധതൈഃ രോമപടലൈരലംകൃതസ്സവിതൃവചനമനുസ്മരന്നഹംപ്രഥമികയാവതരിതുമത്യുത്സുകാനാം പീഡ്യമാനോ നിജകരചരണാനാം മാല്യവതോഽവതീര്യ പമ്പാതടവനവിടപിനിബിഡിതയാ സഹസാ താവപശ്യന്മാർഗ്ഗാനുസാരേണ സസംഭ്രമം പര്യടന്തൌ ശംഖമത്സ്യകേതുരഥാംഗലാഞ്ഛിതാം പദപംക്തിമാലോക്യ ലോകോത്തരതാമനയോർന്നിശ്ചിത്യ തദാതത്സമുൽഭൃതമഖണ്ഡതേജോമണ്ഡലകുണ്ഠിതചണ്ഡകരമണ്ഡലം ഷണ്ഡഖണ്ഡമാത്മനോ നിരീക്ഷ്യ തത്ത്വതഃ സമവധാരിതതദവസ്ഥോ മഹാപുരുഷസംവ്യവഹാരയോഗ്യം ഭിക്ഷുവേഷമവലംബ്യ പുരതഃ സ്ഥിത്വാ സവിനയമാചഖ്യൌ.

"കിഷ്കിന്ധായുവരാജ ഏഷ സവിധേ
രാജ്യാൽ സമുത്സാരിതഃ
സുഗ്രീവോ നിജപൂർവ്വജേന ഭുജഗ-
ർവ്വോല്ലാസിനാ ബാലിനാ

ആസ്തേ മാല്യവദദ്രിമൂർദ്ധ്നി തദ-
        പ്രാരബ്ധ്യ മുനേഃ ശാപതോ
ഭ്രഷ്ടം വാം വചസാസ്യ മന്തതിരഹം
        പ്രാപ്തോ ഹനൂമാൻ കപിഃ". 118

ഇത്ഥം ശ്രുത്വാ ഹനൂമത്യഥ വദതി തനൂ
        മത്ഭ്രമാന്നുത്ഭുതശ്രീ
മെത്തീടും സൽഗ്ഗുണാനാം നികരമരികിൽ വ-
        ന്നാദരിക്കുന്നപോലെ
ഭൃത്യസ്നേഹം വളർന്നു ദശരഥസുതനാ-
        കസ്മികം തോഴ! തസ്മിൻ
മിത്രസ്നേഹം ച സുഗ്രീവനിലഹഹ പറവാ-
        നാവതോ ദൈവയോഗം. 119

ധന്യാത്മാ മനുവംശകേതു ഹനുമൽ
        സ്കന്ധേ കരേറിത്തദാ
ചെന്നമ്മാല്യവദദ്രിസീമ്നി വിവശം
        കണ്ടള്ളിനേശാത്മജം
ഉന്നിദ്രാദരമാദിതഃ പ്രഭൃതി ത-
        ദ്വൃത്തങ്ങൾ ചോദിച്ചറി-
ഞ്ഞന്നേ ചിത്രമിതാത്മവൃത്തവുമഴി-
        ഞ്ഞൊക്കെ പ്പറഞ്ഞീടിനാൻ. 120

അക്കാന്തേവാസിനാ തൽക്ഷണസമുപഹൃതം
        ദാരവീയാഗ്നിമഗ്ര്യാ-
ളഗ്രേ സാക്ഷീകരിച്ചമ്മനുകുലപൈതമാ-
        ളൃശ്യമൂകാദ്രിശൃങ്ഗേ

മൃഗ്യാമാരാഞ്ഞു സീതാം തരുവതിനടനോ-
ത്തീട്ടമൃദ്ധാമധാമ്നാ
സുഗ്രീവേണാശ്രു ബാലിപ്രമഥനവിധയേ
സഖ്യമഗ്ര്യം വിതേനേ. 121

"രസാതലേ വാ സാ ദേവീ
വസന്തീ വാ നഭഃസ്ഥലേ
അഹമാനീയ ദാസ്യാമി
സത്യമേതദരിന്ദമ!" 122

"ഹൃതദാരസ്യ മേ വാണീ
നൈവാദരപദം നൃണാം
നിർമ്മക്ഷികം തഥാപി ത്വം
സാമ്രാജ്യമധു പാസ്യസി." 123

സീതാകപീന്ദ്രക്ഷണദാചരാണാം
രാജീവഹേമജ്വലനോപമാനി
സുഗ്രീവരാമപ്രണയപ്രസങ്ഗേ
വാമാനി നേത്രാണി സമം വിചേലുഃ. 124

മുഖ്യാത്മാ വായുജന്മാ പരമസുഖമിയ-
റ്റീടിനാനെന്തുചൊല്ലൂ
സുഗ്രീവോ/പി സ്വരാജ്യം കരതലഗതമെ-
ന്നേഷ മേനേ മഹാത്മാ
രക്ഷോനാഘോരഗോപപ്ലുതജഗദമൃതാ-
പ്ലാവതാം കോല്യമേതൽ-
സഖ്യേനാനന്ദിതോ/ഭൂന്മനസി രഘുപതിഃ
പൂർണ്ണജൈവാതൃകശ്രീഃ. 125

എന്നപ്പോ! ഞാനിപ്പോൾ വിരവിനൊടിഹ കാ-
ണായതെൻ ഭാഗധേയ-
സ്യന്ദാനാം വായ്പതന്നോ വരിക തവ കരേ
കൈത്തലം വയ്ക്കിലോ ഞാൻ
സന്തോഷം ചൊല്ലവല്ലേൻ മമ സപദി ഭവാ-
നോടു സഖ്യം തുടരാം വാർ
ചിന്തുന്നൂ പണ്ടു സുഗ്രീവനൊടു ഗുണനിധേ
രാഘവനെന്നപോലെ. 126

രാമായണം പ്രബന്ധം

സുഗ്രീവസഖ്യം

സമാപ്തം.



# ടിപ്പണം.

---

"ആശീൎന്നമസ്ക്രിയാവസ്തുനിൎദ്ദേശോവാപി തന്മുഖം" എന്ന ശാസ്ത്രവചനം അനുസരിച്ച കവി ഗ്രന്ഥാരംഭത്തിൽ വസ്തുനിൎദ്ദേശരൂപമായ മംഗളത്തെ ചെയ്യുന്നു:—

൧. ശ്രീരാമചന്ദ്രൻ; ശങ്കാവിഹീനം=സംശയം കൂടാതെ; ഖര...ബലം=ഖരദൂഷണാദിരാക്ഷസസൈന്യത്തെ; സംഗ്രാമേ=യുദ്ധത്തിൽ; ഹതി...ആത്മാ=ഇളക്കാരാൽ വിളങ്ങുന്നതോടെ സന്തുഷ്ടചിത്തനായിട്ട്; പങ്കേ...മുഖിയെ-മൈഥിലീം=സുന്ദരിയായ സീതയെ; അങ്കേ-സംഭാവ്യ=മടിയിൽ ഇരുത്തി ലാളിച്ച്; മുദാ=സന്തോഷത്തോടുകൂടി; തത്ര=അവിടെ (പഞ്ചവടിയിൽ) ഭംഗ്യാ=അഴകോടുകൂടി; പരിമളബഹളേ-പൎണ്ണ...അന്തരാളേ=വളരെ സൌരഭ്യമുള്ള പൎണ്ണശാലയിൽ; രേമേ=വസിച്ചു.

൨. ത്രിലോകീമണി=ത്രൈലോക്യരത്നം; (മഹാവീരൻ) ആസ്ഥാം-കൈക്കൊണ്ട്=തന്റെ ശുശ്രൂഷക്കവേണ്ടി യത്നം ചെയ്തുകൊണ്ട്; പാൎശ്വേ=സമീപത്തിൽ; അത്യുദാര...ആൎദ്രം=(ക്രി. വി.) അലിഞ്ഞു പോകത്തക്കവണ്ണം പുഞ്ചിരിതൂകിക്കൊണ്ട്; ഖരൻ...പ്രൌഢി-മാനിച്ച്=ഖരന്റെ കൈയൂക്കിന്റെ ആധിക്യത്തെ പ്രശംസിച്ചു പറഞ്ഞുകൊണ്ട്; പ്രീത്യാ=സന്തോഷത്തോടുകൂടി; തന്നാങ്കഭാഗേ=തന്റെ സമീപത്തിൽ; മിഥി...ബിംബേ=സീതയുടെ മുഖത്തെ; പാൎത്ത്=നോക്കിക്കൊണ്ട്; പരമ...ഉന്മേഷം ഉൾക്കൊണ്ട്=വലുതായ സുഖവും ഉത്സാഹവും ഉള്ളവനായിട്ട്.

൩. വിശ്വദ്രോഹം=ലോകോപദ്രവം; ഖരനിധനം=ഖരവധം; സമ്മോദം=സന്തോഷം; ഉച്ചൈഃ=അധികമായിട്ട്;

**ഉച്ചാവചൈഃ–ആശിഷാം–വിതതിഭിഃ**=പലപ്രകാരത്തിലുള്ള വളരെ അനുഗ്രഹങ്ങളെക്കൊണ്ടു്; **ആയതെല്ലാം–അനുഗൃഹ്യ**=കഴിയുന്നപ്രകാരത്തിലെല്ലാം അനുഗ്രഹിച്ചിട്ടു്; **ജനസ്ഥാനഭാജഃ** വിശ്വേ–മുനീന്ദ്രാഃ=ജനസ്ഥാനവാസികളായ **സകല** മഹർഷിശ്രേഷ്ഠന്മാരും; വിശ്വാസം–പൂണ്ടു്=ശ്രീരാമൻ രാക്ഷസന്മാരെ നിഗ്രഹിപ്പാൻ ശക്തനാണെന്നുറച്ചു്; ജനിതധൃതി=(ക്രി. വി.) ധൈര്യത്തോടുകൂടി; സശ്ലാഘം=(ക്രി. വി.) ബഹുമാനപൂർവ്വം; രാഘവായ=ശ്രീരാമന്നായിക്കൊണ്ടു്; അതിമംഗല്യം–അംഗുലീയം=വളരെ ശുഭകരമായ ഒരു അംഗുലീയ(മോതിരം)ത്തെ; **പ്രദിദിശുഃ**=കല്പിച്ചുകൊടുത്തു.

൪. **സഃ**=അവൻ (രാമൻ) **മുക്തി...പാത്രം**=ജീവന്മുക്തന്മാരായ മഹർഷിസംഘത്തിന്റെ **സർവ്വമംഗലനിധിയായി**; **സമസ്ത...ഹരം**=രാക്ഷസരുടെ **സകല** മായകളേയും നശിപ്പിക്കുന്നതായ; അംഗുലീയം=മോതിരത്തെ; **വിമുക്തഖേദം**=(ക്രി. വി.) ദുഃഖങ്ങളൊക്കെയും നശിക്കത്തക്കവണ്ണം; **പ്രതിഗൃഹ്യ**=സ്വീകരിച്ചിട്ടു്; **ആശരാണാം–വിമർദ്ദം**=രാക്ഷസന്മാരുടെ **സംഹാരം** (രാക്ഷസവധം) **ഈഷത്കരം–മേനേ**=അയത്നസാധ്യമാണെന്നു നിശ്ചയിച്ചു.

ഗദ്യം— ൧. **തദനു–തദാനീം**=പിന്നെ അപ്പോൾ; **ദശ...സോദരീ**=രാവണന്റെ സഹോദരി (ശൂർപ്പണഖ) **സരോഷം**=(ക്രി. വി.) കോപത്തോടുകൂടി; പടുത=സാമർത്ഥ്യം; **രാമ...മാലയിൽ**=രാമബാണങ്ങളാകുന്ന ആളുന്ന തീയിൽ; **തവ–ഭഗിനീ–ഇയം**=നിന്റെ സോദരിയായ ഇവൾ–(ഞാൻ) **ഭാഗ്യസമേതാ**=ഭാഗ്യമുള്ളവൾ; **നരകീടേന**=നിസ്സാരനായ മനുഷ്യനാൽ; **പാലയ പാലയ**=(എന്നെ) രക്ഷിക്കണേ! രക്ഷിക്കണേ!; **കിമപി**=ഒട്ടും; **ദശ...ദ്രോഹം**=വീരനായ രാവണന്റെ കുടുംബത്തെ ഉപദ്രവിക്കുക; **വാങ്മാത്രം**=പേരിനെങ്കിലും; **മാണികാഃ**=ബ്ര

ഹ്മചാരികൾ. (ചെറുപ്പക്കാർ) ഭഗനീം—എന്നെ=സോദരിയായ എന്നെ; വിരൂപാം—കണ്ടാൽ=വിരൂപയായിട്ടു കണ്ടാൽ; ഉടം=ഉടഞ്ഞാണ്..(അരഞ്ഞാച്ചരട്) തെണ്ട്=ദണ്ഡ്. (ബ്രഹ്മചാരികളും സന്യാസികളും കയ്യിൽ ധരിക്കുന്ന ആശ്രമചിഹ്നമായ ഒരു വടി) ജവേന=വേഗത്തിൽ; സമീരണമാർഗ്ഗത്തൂടേ=വായുമണ്ഡലം വഴിയായിട്ട്; മദ്ധ്യേമാർഗ്ഗം=വഴിയിൽ; നവനവരുധിരം=പുതിയ ചോര; കാള...മാല=കൊടുങ്കാർ നിര; ബാലാതപനിരപ്പുകൾ=ഇളവെയിൽതട്ട്; നീലാ...ഗിരി=കറുത്ത അഞ്ജനപർവ്വതം; ജഗതാം= ലോകങ്ങൾക്ക്; ആർത്തിവിളപ്പാൻ = നാശമുണ്ടാക്കുവാൻ; കൃത്യാ=ആഭിചാരദേവതാ; നാസികാ=മൂക്ക്; യാതനാ=കഠിനവേദനാ; ഭീഷണതയ്ക്ക്=ഭയങ്കരത്വത്തിന്; ഭൂഷണം=അലങ്കാരം; ആസ്പദം=ഇരിപ്പിടം; സൂതികാ=ജന്മസ്ഥാനം (അമ്മ); മൂർത്തം... അധർമ്മം=ദേഹം എടുത്തതായ അധർമ്മം; ശൂർപ്പണഖാ—കില=ശൂർപ്പണഖയാണത്രെ; ആന കളിക്കുംപോലെ പിമ്പെ ചെന്നു തുടന്നാൽ—പാഴ്പെടും=കണ്ടവരെ കലശൽ കൂട്ടുന്നതുപോലെ പിന്നാലെ ചെന്നു വല്ലതും കലശൽ കൂട്ടിയാൽ അബദ്ധം വരും; വിവിധ...പംക്തിഷു=ഇങ്ങിനെ പലവിധം പറയുന്ന ആകാശസഞ്ചാരികളുടെ കൂട്ടത്തിൽ; ചെകിട്ടു പൊളിച്ചും=അടിച്ചും; സരോഷം=കോപത്തോടുകൂടി; ഇഴച്ചു പറഞ്ഞും=മൂക്കില്ലാത്തതിനാൽ അക്ഷരവ്യക്തിയില്ലാതെ പറഞ്ഞും; നാസാകുഹരത്തൂടേ=മൂക്കിന്റെ സ്ഥാനത്തു ഗുഹപോലെയുള്ള ദ്വാരത്തിൽകൂടി; നിണം=ചോര; ഉത്ത്വം=കോരിയൊഴിച്ചും; ഊർവ്വ്വാ=ചീത്ത വാക്ക്; പ്രൌഢമുനീനാം=മഹായോഗ്യരായ മഹർഷിമാരുടെ; കളകളഘോഷം=എരമ്പൽ; ഉദധി=സമുദ്രം; നിശാ...മാർഗ്ഗ = രാക്ഷസനഗരമായ ലങ്കയുടെ ഗോപുരദ്വാരത്തിൽ; ത്രിദശ...രിപു=ദേവവൈരി; നിശി...ചരന്മാർ=രാക്ഷസരാജാവ്; മണി...ഭൂവി=വിശേഷമായ സഭാരംഗത്തിൽ;

**ഗത്വാ**=ചെന്നിട്ട്; **പ്രാഭൃതം**=തിരുമുൽക്കാഴ്ച; **ഉദിത്വാ**=നില വിളിച്ചിട്ട്; **സാ–രജനീചരി**=ആ രാക്ഷസി. (ശൂൎപ്പണഖ) **ചപഴി ച്ച്**=നിന്ദിച്ച്.

൫. **സംഫുല്ലാഭോഗ!**=അല്ലയോ വളരെ പെരുമയുള്ളോവേ!; **ദശമുഖ!**=പത്തു തലയുള്ളവനേ! (രാവണ). **മണിസിംഹാസനേ** = രത്നസിംഹാസനത്തിൽ; **വിശേഷാൻ**= വിശേഷങ്ങളെ.

൬. **കിഞ്ചന**=കറച്ചുപോലും; **ഏതാദൃശീം**=ഇപ്രകാരമുള്ള; **മാം**=എന്നെ; **പശ്യ**=കണ്ടാലും (നീ) **ശോണിത...ദരീം**= ചോരപ്രവാഹം നിറഞ്ഞ മൂക്കാകുന്ന ഗുഹയോടുകൂടിയവൾ (ശൂൎപ്പണഖാവിശേഷണം) **കൊള്ളിക്കോ?**=ചുടുവാനുള്ളതാണോ? (ഇത്ര വലിയ പ്രതാപലങ്കേശ്വരനായ നിന്റെ സോദരിയായ എനിക്കിങ്ങനെ ശത്രുക്കളിൽനിന്നു സംഭവിച്ച അപമാനത്തിന്ന പ്രതികാരം ചെയ്വാൻ നിന്റെ പ്രതാപപ്രഭാവങ്ങളൊന്നും പ്രയോഗിക്കത്തക്കവയല്ലെങ്കിൽ പിന്നെ അതൊക്കെ ചുടുവാനുള്ളതാണോ? എന്നു സാരം)

൭. **നാനാ...നിബിഡമാം**=പലവിധമുള്ള വൃക്ഷങ്ങൾ തിങ്ങിയ (ഈ ശ്ലോകാൎത്ഥം നല്ലവണ്ണം മനസ്സിലായില്ല.)

൮. **മനുജാൻ– വിജേതും** = മനുഷ്യരെ ജയിപ്പാൻ; **നാൽമുഖനോട്**=ബ്രഹ്മാവിനോട്; (നീ) **വരം**=അനുഗ്രഹം; **കൊണ്ടീല**=വാങ്ങിയില്ല; **അത്**=വരം വാങ്ങാതിരുന്നത്; **ഏകദാ**=ഒരിക്കൽ; **ചപേടനം**=ഉള്ളങ്കൈകൊണ്ടുള്ള സാന്ത്വനം. (അടി എന്നു സാരം)

൯. **പുരാ**=പണ്ട്; **മമ**=എന്റെ; **ദയിതം**=ഭൎത്താവിനെ **മാരോൽഭിന്നാ**=കാമാൎത്താ; **തേ**=നിനക്ക്.

൧൦. **പൊറാഞ്ഞുനാ**=പൊറുക്കാത്ത; **ഏഷഃ**=ഇവൻ (രാവണൻ) **നിശമയ്യ**=കേട്ടിട്ട്; **കോപ...ഇക്ഷണഃ**=കോപം

കൊണ്ടു കലങ്ങിയ കണ്ണുകളോടുകൂടിയവനായിട്ട്; ഭുവനങ്ങൾ=ലോകങ്ങൾ; വീരമണിമാല=മഹാവീരന്മാർ ചൂടുന്ന രത്നമാല; മൌലിയിൽ=കിരീടത്തിൽ; ഉദഞ്ചിതഗഭീരിമാ=സർവ്വപൂജിതമായ ഗാംഭീര്യത്തോടുകൂടിയവൻ; ഏഷഃ-രജനീചരേന്ദ്രൻ=ഈ രാക്ഷസരാജാവ്; (രാവണൻ) ഒന്ന്-ഉവാച=പറഞ്ഞു.

൰൧. പരുഷം=(ക്രി. വി.) ക്രൂരമാകുംവണ്ണം; ദുരാത്മാ=ദുഷ്ടനായ; ഐരാവത...ശാലീ=ഐരാവതത്തിന്റെ കന്നംപിളക്കുവാൻ മിടുക്കു കൂടുന്നതായ-ചന്ദ്രഹാസം; പോരായുധനല്ലിത്=പോരാത്തതല്ല.

൰൨. കഥയ-കഥയ=പറക-പറക; തത്സ്വാഹാദേവീപ്രസംഗം=അവന്റെ (അഗ്നിയുടെ) സ്വാഹാദേവിയുടെ കഥയെ; ജഗതി=ലോകത്തിൽ; വട്ടവരുത്തീടുവൻ=വരമാദേച്ചക്കാം. (തീരെ) ഇല്ലാതെയാക്കാം; ഗൂഢഗൂഢം=വളരെ ഗൂഢമായിട്ടുള്ള. (സ്വാഹാദേവിപ്രസംഗവിശേഷണം)

൰൩. ഉരസ്ഥലാന്തരേ=മാറത്ത്; ചീളിപ്പെട്ടത്=അമളിപിണഞ്ഞത്.

൰൪. തത്കുലീനർ=അവന്റെ (നിരൃതിയുടെ) കുലത്തിൽ ജനിച്ചവർ; വരുണഃ-യദി=വരുണൻ ആകുന്നു എങ്കിൽ; ഏഷഃ=ഈ ഞാൻ; നിർവ്വിശങ്കം=സംശയം കൂടാതെ.

൰൫. മദീയം-പരാഭവം=എനിക്കു വിരോധമായിട്ടുള്ളത്; പവനൻ=വായു: ഭുവനേഷു=ലോകങ്ങളിൽ; അസ്മൽകനിവ്=എന്റെ ദയ.

൰൬. പുഷ്പക...വരം=ഉത്തമമായ പുഷ്പകവിമാനം; വൈരശാലീ=ദ്വേഷമുള്ളവൻ; വൈശ്രവണഃ-അയം=ഈ വൈശ്രവണൻ; അവൻ; ഇനി; ഭൈക്ഷം-പിടിക്കും=ഭിക്ഷതെണ്ടുകയെന്ന തൊഴിലെടുക്കേണ്ടിവരും. (അയാളുടെ ധനേശത്വം ഞാൻ നശിപ്പിക്കും-എന്നു സാരം)

൧൭. അനവരതം=വീണ്ടും വീണ്ടും; ഇതി-വാദിനം= ഇങ്ങനെ പറയുന്ന; ദശാസ്യം=രാവണനോട്; പുനഃ-അപി= പിന്നെയും; ശൂപ്പണഖാ-വാക്യം-ജഗാദ=ശൂപ്പണഖ വാക്കി നെ പറഞ്ഞു.

൧൮. തവ-ഗിരാ=നിന്റെ ചൊൽപ്പടിക്ക്; ആ ഢ്യൗ=ശ്രേഷ്ഠന്മാരായി; ബാണധനുർദ്ധരൌ=അമ്പും വില്ലും ധരിച്ചവരായി; പൂരുഷശ്രേഷ്ഠൗ=പുരുഷന്മാരിൽവച്ച് ഉത്ത മന്മാരായി; രാമലക്ഷ്മണനാമാനൌ-ദേവാ-വധിതൌ-മനു ഷ്യൗ-കൗ-അപി=രാമനെന്നും ലക്ഷ്മണനെന്നും രണ്ടു കാമദേവ ന്മാരായിരിക്കുന്ന രണ്ടുപേരെ; കൊട്ടവനേ=കൊട്ടകാട്ടിൽ; ക ണ്ടിടിനേൻ.

൧൯. തരുണൗ=യുവാക്കന്മാരെ; ലോകോത്തര... ഉത്സവൗ=ലോകത്തിൽ അസാമാന്യമായ സൌന്ദര്യക്കൂട്ടുക ളായി കണ്ണിനു മനോഹരന്മാരായിരിക്കുന്ന; തൌ=അവരെ; ഇ ന്ദുരുചം=ചന്ദ്രകാന്തക്കല്ല്;

൨൦. തൌ-ദൃഷ്ട്വാ=അവരെ കണ്ടാൽ; പുമാൻ-അ പി=പുരുഷൻ (ജാതിയിൽ ഏകവചനം=പുരുഷന്മാർ)പോലും; സർവ്വദാ=എപ്പോഴും; സ്ത്രീജന്മനേ-സ്പൃഹയതേ=സ്ത്രീകളായി ട്ടു ജനിപ്പാൻ കൊതിക്കുന്നതാണ്; സൌന്ദര്യം കിം ഉത=സൌ ന്ദര്യം എന്തുമാത്രമുണ്ട്; (സൌന്ദര്യത്തിന് അവധിയില്ല-എന്നു സിദ്ധാന്തം)ഏതൽ-ഏവ്വം=ഇതു് ഇങ്ങനെയായി; പശ്ചാൽ= പിന്നെ; അനയോഃ-പ്രതാപം-ശ്രുണു=ഇവരുടെ ശൌര്യത്തെ (നി) കേൾക്കുക; കുലിശീ-ശക്രഃ-വാ=വജ്രായുധത്തോടു കൂടിയ ദേവേന്ദ്രനോ; ശൂലീ-പുരാരിഃ-അഥവാ=ശൂലത്തോടു കൂടിയ ശിവനോ; ... -ചക്രീ-മുകുന്ദഃ-വാ=സുദർശനചക്രത്തോടുകൂ ടിയ വിഷ്ണുവോ നേരിട്ടാലും; യുധി-താൻ-ജേതും=യുദ്ധത്തിൽ അവരെ ജയിക്കുവാൻ; അക്ഷൌ-ജ്യായാൻ-ഇവ=ഇവ ര്...

ഷ്ഠനെപ്പോലെ; കനീയാൻ-അപി-അലം=അനുജനും മതിയാകുന്നതാണ്;

൨൧. മനുജന്മാർ=മനുഷ്യന്മാർ; യക്ഷൌഘം=യക്ഷന്മാരുടെ കൂട്ടം; അന്യേ=മറ്റുള്ളവരായ; കിന്നര...സിദ്ധന്മാർ=കിന്നരന്മാർ, നാഗങ്ങൾ, കിമ്പുരുഷന്മാർ, സിദ്ധന്മാർ, എന്നിവർ; മയി=എന്നിൽ; തേഷു=അവരിൽവച്ച്; അനു...ചിത്തഃ=ഉള്ളിൽ ദയയില്ലാത്തവനായി; ഉന്നമൂർത്തി=അതിസുന്ദരനായ; ലക്ഷ്മണൻ=ലക്ഷ്മണൻ ആകുന്നു; കരതലേ=കയ്യിൽ; ആലോലയൻ=ഇളക്കിക്കൊണ്ട്;

൨൨. ഭുജാ...ശ്രീകൊണ്ട്=കയ്യൂക്കിന്റെ കൂടുതൽ കൊണ്ട്; സാനുഗാഃ ഖര...ത്രിശിരസഃ-രാത്രിഞ്ചരാഃ=അനുചരന്മാരോടുകൂടിയവരായ (സൈന്യത്തോടുകൂടിയുള്ള) ഖരദൂഷണത്രിശിരസ്സുകളായ രാക്ഷസന്മാർ; എള്ളാതമ-രാഘവസായകാഗ്നിഷു=രാമന്റെ അമ്പുകളാകുന്ന അഗ്നിയിൽ; എരിഞ്ഞ പോയിത്തു്=എരിഞ്ഞുതന്നെ പോയി;

൨൩. ഇരുൾക്കൊണ്ടൽ മധ്യേ=മഴക്കാറിന്റെ എടയിൽ; അംഗരേഖാ=ദേഹകാന്തിയോടുകൂടിയവളായി; വിലോചന...സാരാ=കടാക്ഷസൌന്ദര്യസാമർത്ഥ്യംകൊണ്ട മൂന്നു ലോകത്തിലുമുള്ളവരുടെ ധൈര്യസാരം കവരുന്നവളായി; ധന്യാ=ഭാഗ്യവതിയായ; കാചന-തന്വംഗീ=ഒരു സ്ത്രീ; തയോഃ=അവരുടെ; അരികിൽ ഉണ്ട്;

൨൪. സാ=അവൾ; രാമണീയകനിധേഃ-അധിദേവതാ-വാ=സൌന്ദര്യസർവ്വസ്വത്തിന്റെ പരദേവതയോ; സൌന്ദര്യ...നികേതനം-വാ=സൌന്ദര്യത്തിന്റെ സത്തെല്ലാംകൂടി അധിവസിക്കുന്ന ഒരു സ്ഥലമോ (എന്നു ഞാൻ സന്ദേഹിക്കുന്നു എന്നു സിദ്ധാന്തം) തസ്യാഃ=അവളുടെ (സൃഷ്ടിക്ക്) മരന്ദ...ശശി-കാരണം-അഭൂൽ=പൂന്തേൻ, ശരൽക്കാലത്തിലെ ചന്ദ്രക്കല,

താമരവള്ളയം, നിലാവു മുതലായവ കാരണം ആയി ഭവിക്കണം- (പഞ്ചഭൂതങ്ങളുടെ സ്ഥാനത്തു് ഇവയായിരിക്കണം അല്ലെങ്കിൽ ഇങ്ങനെ ലോകോത്തരമായ സൌന്ദര്യം ഉണ്ടാവാനവകാശമില്ല) വേധാഃ-മദനഃ-വ- (ഭവൽ)=ബ്രഹ്മാവു് (സൃഷ്ടികർത്താവു്) കാമദേവനും ആയിരിക്കണം- ബ്രഹ്മസൃഷ്ടിവിലക്ഷണമായ സൌന്ദര്യം അവളിൽ കാണുന്നുണ്ടു് - എന്ന കാര്യത്തിൽനിന്നു കർത്തൃകരണങ്ങളെ അനുമാനിക്കുന്നു. "അസ്യാഃസർഗ്ഗവിധൌ പ്രജാപതിരഭൂച്ചന്ദ്രോനുകാന്തിപ്രദഃ! ശൃംഗാരൈകരസഃസ്വയംനുമദനോ മാസോനു പുഷ്പാകരഃ! വേദാഭ്യാസജഡഃ കഥം നു വിഷയവ്യാവൃത്തകൌതൂഹലോ! നിർമ്മാതും പ്രഭവേന്മനോഹരമിദം രൂപം പുരാണോമുനിഃ" (വിക്രമോർവ്വശീയം) ഇത്യാദികളുടെ അനുകരണം.

൨൫. നീല...കചം=കറുത്തുമിനുത്ത തലമുടിയുള്ളതും; നവ...ഉജ്ജ്വലം=പുതിയ ചന്ദ്രക്കലപോലെ ഭംഗിയുള്ള നെററിത്തടംകൊണ്ടു ശോഭിച്ചതും; ദീർഘലോചനം=നീണ്ട കണ്ണുകളുള്ളതും; കുടില...ഭ്രു=അല്പം വളഞ്ഞു കറുത്ത പുരികക്കൊടികളോടുകൂടിയതും; വിമല...സ്ഥലം=നിർമ്മലവും വികസിതവുമായ കവിൾത്തടങ്ങളുള്ളതും; ആഭോഗിസ്തനം=വളർന്നു് ഇടതിങ്ങിയ സ്തനങ്ങളോടുകൂടിയതും; ആനതാംസം=ചുമൽ താണതും, വിസ്തീർണ്ണമായ നിതംബപ്രദേശത്തോടുകൂടിയതും, ആയിരിക്കുന്നു; ചകിതൈതക...ദൃഷ്ടേഃ=പേടിച്ചു നോക്കുന്ന പേടമാൻ കിടാവിനെപ്പോലെയുള്ള നോട്ടത്തോടുകൂടിയവളായ; തസ്യാഃ=അവളുടെ; വപുഃ=ശരീരത്തെ, കിം-കഥ്യതേ=എങ്ങനെ വർണ്ണിക്കുന്നു? (അവർണ്ണനീയംതന്നെ.)

൨൬. പൂവിൽപ്പെണ്ണിന്=ശ്രീഭഗവതിക്കു്; താദൃശം-ലാവണ്യം=അവരുടേതുപോലെ സൌന്ദര്യം; ഉള്ളോൻ=ഉള്ളവൻ; അംഗജൻ=കാമദേവൻ; അന്തികേ=അവളുടെ അടുക്കൽ; അസൌ=ഇവൻ (കാമദേവൻ) തദീയകൃപയാ=അവളുടെ ദയകൊണ്ടു്;

൨൬. കമ്മം പോന്നീടിൽ=സംഗതിവന്നാൽ; ധമ്മില്ലംകൊണ്ടു്=തലമുടികൊണ്ടു്; പിഹിതവദനം=മുഖം മാച്ചു്; മേ=എനിക്കു്; പൊറായ്യുന്നിതു്=സഹിച്ചുകൂടാത്തതു്;

൨൭. ആകലിതഗിരിവരഃ=പവ്വതമെടുത്തു് അമ്മാനമാടിയവൻ; രാവണനഃ-നാമ=രാവണൻ എന്നു; ധീമാൻ=ബുദ്ധിയുള്ളവൻ; ഉര-പെരും=പ്രസിദ്ധനായ; കയ്യൻ=കശവക്കയ്യൻ, ചപ്പക്കയ്യൻ ഇത്യാദിപോലെ നിന്ദാസൂചകനാമം; എല്ലാരിലും=എല്ലാററിലും; മേ=എനിക്കു്;

൨൮. വിനോദാനന്തരം=ദേവരെ ഒത നേരംപോക്കു്; മനുജഃ=മനുഷ്യൻ; ഭഗിന്യാഃ=സോദരിയുടെ;

൩൦. ഒട്ടുകൊള്ളും=കീത്തിപ്പെട്ട; അന്നരാധമൌ=ആ നിസ്സാരന്മാരായ മനുഷ്യരെ; അനയോഃ=ഇവരുടെ; അനാദരം=(ക്രി. വി.) കൂസൽകൂടാതെ;

൩൧. അഞ്ജസാ=വേഗത്തിൽ; മമ=എന്റെ; തന്മുഖാംബുജേ=അവളുടെ മുഖത്തിൽ;

൩൨. ഏവം=ഇങ്ങനെ; ഉക്ത്വാ=പറഞ്ഞിട്ടു്; ഏനാം=ഇവളെ; സൂക്തിപേശലൈഃ-വചോഭിഃ=നല്ല വാക്കുകളെക്കൊണ്ടു്; ആശ്വാസ്യ=സമാധാനിപ്പിച്ചിട്ടു്; മാരീചഗേഹേ=മാരീചഗൃഹത്തിലേക്കു്; ഭീത്യാ=ഭീതിയോടുകൂടി; ഉപാന്തേ=സമീപത്തിൽ; ഇദാനീം=ഇപ്പോൾ; ജനകജാരാമയോഃ=സീതാരാമന്മാരുടെ; അഗ്രഭാഗേ=മുമ്പിൽ, വിഹര=കളിക്കണം.

൩൩. ഇത്ഥം=ഇങ്ങനെ; ഹൃദന്തേ=മനസ്സിൽ; താടകേയൻ-അവൻ=താടകയുടെ പുത്രനായ അവൻ; അകാണ്ഡേ=പെട്ടന്നു്; മദ്ധ്യേ=ഇടയ്ക്കു്; ശ്രീരാമ...വിക്രമഃ=ശ്രീരാമന്റെ കയ്യൂക്കു്; സിദ്ധം=അനുഭവപ്പെട്ടതു്.

൩൪. അഥ=അനന്തരം; ആരൂഢതാപം=(ക്രി. വി.) ഉണ്ടായ വ്യസനത്തോടുകൂടി; രാക്ഷസ...നാരാചം=രാവണന്റെ വാക്കാകുന്ന എഴുത്താണിയമ്പ്; വിധുര...ശാലീ=ചെവിടു തുളഞ്ഞവൻ; ശ്രീരാമ...ബുദ്ധിഃ=ശ്രീരാമനാമം ജപിക്കുന്നതുകൊണ്ടു ശുദ്ധമായ മനസ്സോടുകൂടിയവൻ; ആയ-മാരീചൻ. ദശാസ്യം=രാവണനോട്; ഉജ്ജ്വലം-വചഃ=തെളിവായിട്ടുള്ള വാക്കിനെ; ഉവാച=പറഞ്ഞു.

൩൫. അയി-രാക്ഷസസാർവ്വഭൌമ!=അല്ലയോ രാക്ഷസചക്രവർത്തിയായുള്ളോവേ!; അയം-ഞാൻ=ഈ ഞാൻ, അനിഷ്ടം=അപ്രിയത്തെ; ഉദ്യുക്തൻ=ഒരുങ്ങിയവനായിട്ടു ഭവിക്കുന്നു; നാഥ!=അല്ലയോ സ്വാമിൻ! മാദൃശാനാം=എന്നെപ്പോലെയുള്ളവർക്ക്; പ്രിയം=ഇഷ്ടമായിട്ടുള്ളത്. (മുഖസ്തുതി) ഹിതോപദേശം=നല്ലതു പറയുക; നയം=നീതി.

൩൬. നല്ലോന്ന്=നല്ലത്; (നീ) പരകീയ...സംഗമത്തിന്ന്=അന്യന്റെ ഭാര്യയെ പ്രാപിക്കുന്നതിന്; ചില്ലീലാസ്യങ്ങൾ=പുരികം ഇളക്കൽ; കാമ...ശാസ്ത്രത്തിന്=കാമശാസ്ത്രത്തിന്; (കാമശാസ്ത്രാകാരങ്ങളായ സംഭോഗതന്ത്രങ്ങളെ വ്യാഖ്യാനിക്കുക) നല്ലാർ=സ്ത്രീകൾ; ഉളർ=ഉണ്ടല്ലോ.

൩൭. തവ=നിനക്ക്; പരമ...ദേശം=സൂക്ഷ്മതരതത്വോപദേശം; എന്നല്ലോ=(വാത്സല്യസൂചകവചനം) ജാനകീവല്ലഭനെ=രാമനെ; മറുപാത്ത്=എതിർഭാഗത്ത്; (ശത്രുതയിൽ) എന്നെ-ക്കൊണ്ട്=എന്നെ പിടിച്ച്; ബന്ധിച്ചിട്ട്=കഷ്ടപ്പെടുത്തി.

൩൮. അഹോ!=ആശ്ചര്യം; വിശ്വാമിത്രോപദേ

**ശാൽ**=വിശ്വാമിത്രന്റെ **അടുക്കൽനിന്നുള്ള** പഠിപ്പുകൊണ്ടു്; **കൃതികരം**=വ്യാജങ്ങളും; **അവൻചററിലുമററിത്തു്**=അവന്റെ അടുക്കൽ പററാത്തതായി; **മനുജതരുണിയെ-തൊട്ടു്**=മനുഷ്യസ്ത്രീയെക്കുറിച്ചു്; **ഇപ്രേമമുദ്രാം**=ഈ അനുരാഗചിഹ്നത്തെ; **വച്ചീടു്**=മതിയാക്കുക; **നാകാംഗനാനാം**=സ്വർഗ്ഗസ്ത്രീകളുടെ; **പരിമളവിഭവം**=സുഗന്ധധോരണി; **നീ പുണ്യാധികഃ**=വളരെ സുകൃതമുള്ളവനാണല്ലോ; (ദേവസ്ത്രീസംഭോഗതൃപ്തനായ നി എന്തിനു മനുഷ്യസ്ത്രീയെ കാമിക്കുന്നു?)

൩൯. **രാമാൽ**=രാമങ്കൽനിന്നു്; **രേഫസഹിതനോ-നാമാനി**=(ആദ്യത്തിൽ) രേഫത്തോടുകൂടിയ പേരുകളും, **പൊരുന്നാ**=എന്നെങ്ങുന്നതല്ല; (സഹിക്കുന്നതല്ല. ആദ്യത്തിൽ 'ര' എന്നു കേൾക്കുമ്പോഴേക്കു 'രാമൻ' എന്നോർത്തു സഹിക്കുവാൻപാടില്ലാത്ത ഭയം ഉണ്ടാകുന്നു എന്നു സാരം) **ശ്രീമൻ!**=അല്ലയോ മഹാത്മാവേ!; (ത്വം) **പ്രസീദ**=അങ്ങുന്നു പ്രസാദിക്കണേ!; **തവ**=നിന്റെ; **രാവണൻ എന്ന പേർകൊണ്ടു്**=രാമശബ്ദത്തിന്റെയും; രാവണശബ്ദത്തിന്റെയും ആദ്യവർണ്ണങ്ങൾ ഒന്നാകുകകൊണ്ടു്-എന്നു സാരം. **അധീരൻ**=ധൈര്യമില്ലാത്തവനായ; **ഇങ്ങൊൻ-അലമല്ല**=ശക്തനല്ല.

൪൦. **ശൈലാ...കൂടങ്ങളും**=പർവ്വതവും പാറക്കൊടുമുടികളും; **പക്ഷിവ്രാതവും**=പക്ഷിക്കൂട്ടങ്ങളും; **അമീ-ജന്തുകാഃ**=ഈ ജന്തുക്കളും; **അനാവിതഭയഃ**=പേടിയോടുകൂടിയവനായ; **മൽക്കൈകൺകൾക്കൾ-ലക്ഷ്യപ്പെടുന്നതു്**=എന്റെ കയ്യിലും കണ്ണിലും എത്തുന്നതു്; **അഖിലം**=എല്ലാ വസ്തുക്കളും; **ശ്രീരാമചന്ദ്രായതേ**=ശ്രീരാമനായിട്ടു തോന്നുന്നു.

൪൧. **അപ്പോൾ-ഇതി-വാദിനഃ**=ഇങ്ങനെ പറയുന്ന

ചനായി; ചാപല്യഭാജം-ഏനം=(പേടികൊണ്ടു്) വിറക്കുന്നവനായ ഇവനോടു്; പാപീയസാം-രജനീചരാണാം-പരിവൃഢഃ=മഹാപാപികളായ രാക്ഷസന്മാരുടെ രാജാവു്; കോപകലന്റ്-ഇടച്ചുവന്ന്-മറിഞ്ഞ നേത്ര...ചരഃ=കോപംകൊണ്ടു ചുടച്ചുവന്നു തുറിച്ചു മിഴിച്ച കണ്ണുകളുടെ പ്രവൃത്തികൊണ്ടു സൎവ്വചരാചരങ്ങളെയും ഭയപ്പെടുത്തുമാറ്; ഏവം-ഉവാച=ഇപ്രകാരം പറഞ്ഞു.

൪൯. നിതരാം=അധികം; ജല്പിച്ചതു്=വിഡ്ഢിത്തം പുലമ്പിയതു്; അഴകിതു്=നന്നായി-(വിപരീതലക്ഷണയാ-ഒട്ടും നന്നായില്ല എന്നു സാരം) (ത്വം)=നീ; ജല്പ...അഭിഷിക്തഃ-അവധി=വിഡ്ഢികളുടെ അഗ്രഗണ്യനാകുന്നു.

൫൦. ത്രൈലോക്യേ=മൂന്നുലോകത്തിലും; സൌരഭേകകൊണ്ടു്=പരിമളം നിറഞ്ഞു്; പീന...ജാലങ്ങൾ=വലുതായിട്ടുള്ള അത്ഭുതകൎമ്മങ്ങളുടെ ചരിത്രങ്ങളാകുന്ന പൂമാലകൾ; നിശിചരപൈതൃമാറ്=രാക്ഷസരാജാവു്; വിശങ്കം=സംശയംകൂടാതെ; വാനരത്തിൻകിശോരം=കുട്ടിക്കുരങ്ങിനെപ്പോലെ; രാഷ്ട്രാൽ-അപി=രാജ്യത്തിൽനിന്നുകൂടി; പിഴകി=വിട്ടുപോന്നു; വനാന്തരേ=വനമദ്ധ്യത്തെ; ആശ്രയന്താം=ശരണം പ്രാപിച്ചവനായ; മനുജശിശും=മനുഷ്യക്കുട്ടിയെ; നീ-ലാളിക്കുന്നതെന്തു്? ഇതിനു മാരീചന്റെ ഉത്തരം താഴെ പറയുന്നു.

൫൧. മനുജപരിവൃഢഃ=രാജാവായ (രാമൻ) അന്യേ-ആരും=മറ്റുള്ളവർ ആരും; മഹതാം - തൽഗുരുണാം-ആശ്രിതൌ=മഹാത്മാവായ അദ്ദേഹത്തിന്റെ അച്ഛന്റെ കല്പനനിമിത്തമായിട്ടു്; വേണ്ട=വേണ്ടിവന്നതാകുന്നു; വിനീത്യാ=വിനയത്തോടുകൂടി, അനുസരൻ=അനുസരൻ (ആയിട്ടു്)

ഭരതൻ-കൂടെപ്പോന്നു, ഏതദീയാം-പാദുകാം=ഇദ്ദേഹത്തിന്റെ മെതിയടിയെ, അവനും=ഭരതനും, വിശ്വഭോഗ്യാം-അയോദ്ധ്യാം-ഉപഗതഃ=ലോകത്തിൽവെച്ചു വിശേഷമായ അയോദ്ധ്യയെ പ്രാപിച്ചു. ഇതിനു രാവണന്റെ മറുപടി:—

൪൯. രണ്ടുദോഷരിവർ=ഇവർ രണ്ടുപേരും കൊള്ളരുതാത്തവർതന്നെ. അവരിൽവച്ച്, പിണ്ഡം=നിസ്സാരനായ, അഗ്രജൻ-ഫലതോട്ടംദേശാന്തരേ-വിഫലിത്തു=ഫലം കയ്യിൽ കിട്ടാറായപ്പോൾ വീണുപോയി; തെണ്ടിവന്ന-നിജരാജ്യലക്ഷ്മിം=ഇങ്ങോട്ട് അന്വേഷിച്ചുവന്ന തന്റെ രാജ്യശ്രീയെ, കൊണ്ടുപോയി വിററവൻ=(അതായതു ഭരതൻ) അതിനു മാരീചന്റെ പ്രത്യുത്തരം:—



൫൦. ഹേ മഹാനൈരൃതവര!=രാക്ഷസരാജാവേ!, ഏവം-മാ-പാഠീഃ=ഇങ്ങനെ പറയരുതു്, അഖിലസുമനസാം=സകല സജ്ജനങ്ങളുടെയും, നേത്രപീയൂഷഭാനോഃ=കണ്ണുകൾക്കു ചന്ദ്രനായ; ദേവന്-കോസലേന്ദ്രന്=കോസലത്തിലെ രാജാവായ രാമന്, ഒന്നുകൊണ്ടും-പരിഹാസ്യതാമില്ല; താവീട്ടം=വധിച്ചതായ; ദൈത്യ...ചൂട്ട്=അസുരന്മാരുടെ കയ്യൂക്കാകുന്ന കാട്ടുതീയിന്റെ ചൂട്; ഒഴിച്ച്=തീർത്തു; ആദരിക്കും=ബഹുമാനിക്കുന്ന; ദേവേന്ദ്രാൽ=ദേവേന്ദ്രനിൽനിന്ന്; അർദ്ധസിംഹാസനം-അപി=സിംഹാസനത്തിന്റെ പകുതിഭാഗത്തെക്കൂടി; പിടിപെട്ടോന്ന്=വാങ്ങിയതു്; തദീയം-വംശം=അദ്ദേഹത്തിന്റെ വംശം. (ആ ശ്രീരാമന്റെ വംശത്തിലുണ്ടായിട്ടുള്ള പല പൂർവ്വരാജാക്കന്മാരും ദേവാസുരയുദ്ധത്തിൽ ഇന്ദ്രനു സഹായിച്ചിട്ടുള്ളതിനാൽ ഇന്ദ്രൻ അവർക്ക് അർദ്ധാസനം കൊടുക്കാറുണ്ടെന്നു സാരം)

൪൭. വൈര...പാരീണ!=ശത്രുവിന്റെ ഗുണഗണങ്ങളെ പ്രശംസിക്കുന്നതിനു സമർത്ഥനായുള്ളോവേ!, രേ രേ മാരീച!=ഹേ മാരീച!, നൂതനനാരാചംകൊണ്ടു്=പുതിയ അമ്പുകൊണ്ടു്, നിൻമാതരം=നിന്റെ അമ്മയെ, അറുകൊലയായ് കൊന്നതോ=ക്രൂരമാകുംവണ്ണം വധിച്ചതാണോ; തൽപ്രഭാവം=അവന്റെ (രാമന്റെ) മഹത്വം; ഹേ ഖലശ്രേഷ്ഠ! ഭവാനെ-കാറവന-ഗുഹയിൽ=എവിടെയോ ഒരു ഗുഹയിൽ; മാനവകൽ=മനുഷ്യനിൽ; കഥം-ഇവ=എങ്ങനെയോ; തേ=നിന്റെ; മാനസേ=മനസ്സിൽ, ബഹുമാനോദയം-അഭൂൽ=ബഹുമാനത്തിന്റെ ഉത്ഭവം ഉണ്ടായതു്. അതിനു മാരീചന്റെ മറുപടി:—

൪൮. ഞാനേഭീതൻ=ഭയപ്പെട്ടവൻ, മദീയാ-ജനനിയും-അബലാ=എന്റെ അമ്മയും അശക്തയായ ഒരു സ്ത്രീയാകുന്നു, സത്യം=അതു പരമാർത്ഥംതന്നെ; അസ്യ=ഇവന്റെ; മററു്=വേറെയുള്ള, അത്ഭുതാനകശ്രേണീഃ=ശൌര്യകർമ്മങ്ങളെ, കേൾപ്പീലയോ?=അങ്ങുന്നു കേൾക്കാറില്ലേ? ഇനിയ=അങ്ങേയ്ക്കു അതിസ്നേഹമുള്ള; ഭഗിനിയെ=സോദരിയെ, ഛേദമുഖംവരുത്തു്-അവർ-പോൽ=കാതും മൂക്കും മുറിച്ചു മുഖത്തിനു വൈരൂപ്യം വരുത്തിയതു ആരാണ്? തദീയം-പ്രബലത=അവന്റെ ശക്തി, ഞാനേയല്ല=ഞാൻ മാത്രമല്ല; ഇപ്പാർമാനീ=ഈ ഭൂമിയിൽ വെച്ചു മാനനീയനായ; ഖരനും-മുൻനാളിൽ=ഈ കഴിഞ്ഞ ദിവസത്തിൽ; ചെററു=കുറച്ചു; നന്നായ്-അറിഞ്ഞാൻ-എത്തുംവിധൌ=അനുഭവം വരുമ്പോൾ; വല്ലവനും=ഏതൊരുവനും; ബഹുമതിവരും=ബഹുമാനമുണ്ടാകും; അവനവനു് അറിവാനിടവരുമ്പോൾ എല്ലാവർക്കും ബഹുമാനമുണ്ടാകുമെന്നു സാമാന്യം പറഞ്ഞതുകൊണ്ടു് ഏറെത്താമസംകൂടാതെ അങ്ങേക്കും അനുഭവം വരികയും അപ്പോൾ ബഹുമാനമുണ്ടാവുകയും ചെയ്യുമെന്നുള്ള വിശേഷം സിദ്ധിക്കുന്നു.

൪൯. വിപുല...നിധയഃ=വളരെ ഐശ്വൎയ്യമുള്ളവനാണെങ്കിലും; മൎത്ത്യപോതേ=മനുഷ്യക്കുട്ടിയായ; അമുഷ്മിൻ=ഇവനിൽ; മമ=എനിക്ക്; പുല്ലോളവും-ബഹുമതിഃ=ബഹുമാനം; ഇല്ല; ഉൽപ്ലാല...ഹരണംപ്രതി=ഇളകിവീഴുന്ന തന്റെ വാലിൽനിന്ന് ഒരു രോമം പറിച്ചതിനെക്കുറിച്ച്; മൃഗേന്ദ്രന്=സിംഹത്തിന്; അന്തരേ=ഉള്ളിൽ; ബഹുമാനലേശം=അല്പം പോലും ബഹുമാനം; ഉണ്ടോ? മാരീചന്റെ മറുപടി:—

൫൦. അപ്രിയം-അപി=അപ്രിയമാണെങ്കിലും; ഹിതം=ശുഭകരമായിട്ടുള്ളതിനെ; (ഞാൻ) ഇപ്പോൾ-ചൊല്ലുന്നുണ്ട്; ആകൎണ്ണ്യതാം=കേൾക്കപ്പെട്ടാലും; (നീ കേൾക്കുക) സേവകൈകൊണ്ട്=സേവയ്ക്കുവേണ്ടി; ഉല്പ്പെങ്കിൽ-സ്വല്പം=തനിക്ക ഇഷ്ടമില്ലാത്തതാണെങ്കിലും, സ്വാമിയുടെ സേവയ്ക്കുവേണ്ടി അല്പം ആവാമെന്ന്, അടവുകൾ പറയുന്ന ഒരുത്തനല്ല ഈ മാരീചൻ; ദൃപ്യൻ-നീ=ഗൎവ്വിഷ്ഠനായ നീ-സിംഹം എങ്കിൽ; രഘുശ്രേഷ്ഠൻ=ശ്രീരാമൻ; പെരുകിന നരസിംഹഃ=വലിയ നരസിംഹം-ആകുന്നു; ചന്ദ്രമൌലേഃ=ശിവന്റെ; തൽ കാൎമ്മുകം=പ്രസിദ്ധമായ ആ വില്ലിനെ; അവനമയിതും=വളയ്ക്കുവാൻ; അന്യന്=മറെറാരാൾക്ക്; കെല്പുണ്ടാകുന്നുവോ? (അതുകൊണ്ടു രാമൻ അസാധാരണ ബലമുള്ളവനാണെന്നു വ്യക്തമാകുന്നു എന്നു സാരം) രാവണൻ പറയുന്നു:—

൫൧. കൊണ്ടാട്ടം-നന്ന്=നിന്റെ രാമനെക്കുറിച്ചുള്ള പ്രശംസ നന്ന്; വിപരീതലക്ഷണയാ അതു സാരമില്ല എന്നു പറയുന്നു; അകാണ്ഡേ=അനവസരത്തിൽ; ഉറക്കത്തിന്=പഴക്കംകൊണ്ടു കുത്തുപിടിച്ചുകിടന്നിരുന്ന; കലഷിക=വില്ല്. പൊട്ടിച്ചത്-ഉൾക്കൊണ്ട്=മുറിച്ചതു വിചാരിച്ച്; ഉള്ള കൊണ്ടാട്ടം നന്ന്-എന്ന് അന്വയം. ആ വില്ലിനെ ശിവന്റെ വില്ലെന്നു പ

റയുന്നതുതന്നെ ശരിയല്ലാ. എന്തെന്നാൽ—**പണ്ടങ്ങാനും**= വളരെ പുരാതനകാലത്തെപ്പോഴൊ ഒരിക്കൽ. **അപ്പുര...സ്പൃഷ്ടം-എന്നിട്ട്**=ആ പുരമശിവൻെറ തൃക്കൈകൾകൊണ്ടു സ്പർശിക്കപ്പെട്ടതാണെന്നു വിചാരിച്ചിട്ട്. (അത്രമാത്രമല്ലാതെ ത്രിപുരദഹനത്തിൽ ഈ വില്ലെടുത്തു ശിവൻ യുദ്ധം ചെയ്തിട്ടില്ലെന്ന് അഭിപ്രായം). **കണ്ഠേകാളാധിരൂഢം**=ശിവൻ വസിക്കുന്ന; **കുലഗിരിയും**=കൈലാസപർവ്വതത്തെ. **ഞാൻ-മുന്നം-എടുത്തു-അമ്മാറം അടികൊണ്ടേൻ-എന്നുള്ളതു്**=എന്നുള്ള കഥ. **തവ**=നിൻെറ; **കഴകത്തു്**=കളരിയിൽ. (അറിവിൽ) ഇല്ല; **അതിശ്ലാഘനീയം**=(അതു്) ആശ്ചര്യം തന്നെ. മാരീചവാക്യം:—

൩൨. **രക്ഷോ...പ്രദീപ!**=ഹേ രാക്ഷസരാജാവേ!, **അയി-നിൻ-പ്രതിനവം-വിക്രമം**=പുതിയ പരാക്രമത്തെ-ഞാൻ-**വാഴ്ത്തുവൻ**=പ്രശംസിക്കാം. എങ്ങനെ ആയാൽ എന്നു പറയുന്നു. **വിപിനഭുവി**=വനത്തിൽ; **നേർക്കൊണ്ടു-നേരേ-ചതിച്ചെന്നിയേ-ചെന്നു-ഇദാനീം**=ഇപ്പോൾ; **ഉഗ്രാത്മാ-നീ**=ക്രൂരനായ നീ, **രാമസൗമിത്രികളെ**=രാമലക്ഷ്മണന്മാരെ, **രണമുഖേ**=യുദ്ധത്തിൽ; വെന്ന്; **സീതാം**=സീതയെ; **ബലാൽ**=ബലത്താലെ; **അല്ലാതെ**=അല്ലെങ്കിൽ; **വിചാരേ**=ആലോചിക്കുമ്പോൾ; **അടവുകളിൽ**=അഭ്യാസങ്ങളിൽവെച്ച്-അടക്കം-പ്രധാനം-ആകുന്നു. (തനിക്കു കഴിയാത്തതായ കാര്യത്തിനു ചാടിപ്പുറപ്പെട്ട് അബദ്ധമാകുന്നതിൽ നല്ലതു; കണ്ടില്ല; കേട്ടില്ല; എന്നു നടിച്ച് അടങ്ങിയിരിക്കുന്നതാണ് എന്നു സാരം) രാവണവചനം:—

൩൩. **തവ**=നിൻെറ; **മേവാരിൽ**=ശത്രുക്കളുടെ നേരെയുള്ള; **പക്ഷപാതം**=ആനുകൂല്യം; **പെരികെ-മുഴുത്തൊന്ന്** ആകുന്നു; **നിശി...കളങ്കം**=രാക്ഷസവംശമാകുന്ന പൂർണ്ണചന്ദ്രൻെറ ഉള്ളിലുള്ള ഒരു കളങ്കമായ; **നീ-സേവാരിക്കുന്നതു്**=ജപിക്കുന്ന

ഇക്കൂട്ടി; **തന്നാമം**=അവന്റെ (ശത്രുവിന്റെ-രാമന്റെ) പേർ ആകുന്നുവല്ലൊ, **ഏവം**=ഇങ്ങനെ; **നിന്ന്-ഇന്നം**=ഇനിയും; **ഒപ്പം-അഭയം**=(ക്രി. വി.) ഭയംകൂടാതെ-പറകിൽ; **എന്നാണ്**=എന്റെ ഈ ആത്മാവിനെ സാക്ഷിയാക്കി എന്ന സത്യവാചകം; **ഞാൻ-(നിന്നെ) ഖഡ്ഗമുനയ്ക്കൽ**=എന്റെ വാളിന്റെ കൂർപ്പുള്ള ഭാഗത്തു; **തേവാരിപ്പിപ്പൻ**=തേവാരം ചെയ്യിച്ചേക്കാം. (തേവാരം='ദേവകാര്യം' എന്ന സംസ്കൃതത്തിന്റെ തത്ഭവം) 'ഒന്നിനിമറ്റുനീയുരചെയ്യുന്നതാകിൽ എന്നുടെ വാളുകളുണ്ണാക്കിടുന്നതുണ്ടിന്നുതന്നെ' എന്ന് അദ്ധ്യാത്മരാമായണം കിളിപ്പാട്ട്. **തൊഴിൽ-ഇതു**=ഇത്തൊഴിൽ; **തിഷ്ഠതു**=നിൽക്കട്ടെ. (മതിയാക്കുക) **മദീയം-വചനം**=എന്റെ വാക്കിനെ. **കേൾക്ക-നല്ലു**=കേൾക്കുന്നതാണ് നിനക്കു നല്ലതു്. മാരീചൻ:—

൭൪. **രണ്ടുജാതിയും**=രണ്ടുപ്രകാരത്തിലായാലും; **എന്മരണം-അണഞ്ഞിട്ടു**=എന്റെ മരണം അടുത്തു; (രാവണൻ പറഞ്ഞതു കേൾക്കാഞ്ഞാൽ അയാളുടെ കൈകൊണ്ട്; രാമനു വിരോധം ചെയ്താൽ അദ്ദേഹത്തിന്റെ കൈകൊണ്ട് എന്നുമാത്രമേ ഭേദമുള്ളൂ.) **എങ്കിൽ-ശുഭം-അസ്തു**=എന്നാൽ നല്ലതു വരട്ടെ. **ഭൈകയാൽ-ഉണ്ട-ചോററിന്-ഉപകാരം** (ഭവിക്കട്ടെ.) **എന്ന്**=എന്നു നിശ്ചയിച്ചുറച്ചു. **രാമശരപാവകേ**=രാമബാണമാകുന്ന അഗ്നിയിൽ, **ഉടൽ-ജുഹോമി**=(ഞാൻ) ദേഹത്തെ ഹോമിക്കുന്നുണ്ട്, ഹേ വീര! നിനക്ക്. **അടുത്തു**=താമസിയാതെ; **യമരാജധാനിയിൽ-എഴുന്നള്ളത്തു-ഉണ്ട്**; (**അന്ന്**) **അസൌ-ഞാൻ**=ഈ ഞാൻ; **മണ്ടിവന്ന്-പൊലിച്ചെതിർപ്പതിന്**=ഓടിവന്ന് കാഴ്ചവെച്ച് എതിരേൽക്കുന്നതിന്; **ഹന്ത-മുമ്പിലെ-ഗതഃ-അസ്മി**=ഇതാ മുമ്പേതന്നെ പുറപ്പെട്ടുപോകുന്നു; **ബത!**=(ഹർഷസൂചകനിപാതം) എന്റെ മഹാരാജാവിനെ എതിരേൽക്കുന്നതു് എനിക്കു സന്തോഷമാകുന്നു എന്നു സാരം. ഇനി കവിവാക്യം.

൭൫. **താടകേയൻ**=മാരിചൻ; (താടകയുടെ പുത്രൻ) **വാ-പേ ചി-തോററ്**=വാഗ്വാദം ചെയ്തു തോററ്; **നിജഗള ദ്വി**=തന്റെ കഴുത്തിൽ; **വാറുവച്ചു-രാത്രിഞ്ചരേന്ദ്രക്ഷോഭം-മാററി**=തന്റെ കഴുത്തു വെട്ടുവാൻ ഭാവിച്ച രാവണന്റെ കോപം ശമിപ്പിച്ച്; **പ്രകാമം**=യഥേഷ്ടം; **നവഘനശ്യാമം-രാമം-മനസി-ആനമ്യ**=കാർമേഘത്തെപ്പോലെ നീലവർണ്ണനായ രാമനെ മനസ്സിൽ ധ്യാനിച്ചു വന്ദിച്ച്; **മായയാ**=മായകൊണ്ട്; **ശോഭാസൌഭാഗ്യം-ഏന്തും-കനകഹരിണമായ്**=നല്ല നിറപ്പകിട്ടും അഴകുമുള്ള ഒരു പൊന്മാനായിട്ട്; **നിഖില...ശാലീ**=സകലലോകത്തെയും വിസ്മയിപ്പിക്കുന്ന ആകാരഭംഗിയോടുകൂടിയവനായിട്ട്; **തദാനീം**=അപ്പോൾതന്നെ; **അരണ്യം-പ്രാപ**=രാമന്റെ ആശ്രമസമീപത്തിലുള്ള വനത്തിൽ ചെന്നുചേന്നു.

൭൬. **സ്വൈരാമന്ദ്യംപൂണ്ട്**=തന്റെ ഇഷ്ടത്തെ അനുസരിച്ച്; **അതിമൃദുലം-ദൂർവ്വാദളം-മന്ദമന്ദം-മുകന്നും**=വളരെ മാർദ്ദവമുള്ള കറുകത്തുമ്പിനെ പതുക്കെ പതുക്കെ ചുംബിച്ചും; **പോയ്ചെന്നീടുന്നതും**=സഞ്ചരിക്കുന്നതും; **അഗതി**=ആരും തുണയില്ലാ എന്നു തോന്നുംവണ്ണം; **നിന്ന്-മുഗ്ദ്ധലീലം**=(ക്രി. വി.) മനോഹരമായ കളിയോടുകൂടി; **മഴറി-നോക്കുന്നതും**=മനോഹരമായി നോക്കുന്നതും; **വാച്ചീടും-വേഗം**=(ക്രി. വി.) അതിവേഗത്തിൽ; **ഉപരി**=മേല്പോട്ട്; **അസൌ-ദശമുഖനും**=ഈ രാവണനും; **വ്യോമവീഥീം**=ആകാശമാർഗ്ഗത്തെ; **ജഗാഹേ**=പ്രാപിച്ചു.

൭൭. **അഥ-ആക്കാലത്ത്**=അനന്തരം ആസ്സമയത്ത്; **വിദേഹാത്മജാ**=സീതാദേവി; **അഗ്രഭാഗേ**=മുൻപിൽ; **ധരിത്രീചക്രേ**=ഭൂചക്രത്തിൽ; **ചൂഴെ**=ചുററും; **നവകനകരജോരാശി-പെയ്ത്**=പുത്തൻകനകപ്പൊടി വർഷിച്ചുകൊണ്ട്; **അങ്ങുമിങ്ങും-മഴറി, മഴറി, നോക്കി**=മനോഹരമായി നോക്കിക്കൊണ്ട്;

ആകുലാംഗം=(ക്രി. വി.) ദേഹം ഇളകത്തക്കവണ്ണം; കളിച്ച്; ആയാന്തം=വരുന്നതായ; കം-അപിഹരിണം-ആലോക്യ=ഒരു മാനിനെ കണ്ടിട്ട്; ഉൾക്കാമ്പിൽ-കൌതുകാർദ്രാ=കൌതുകംകൊണ്ടു മനസ്സലിഞ്ഞവളായിട്ട്; മായാപ്രക്ഷോഭാൽ=രാക്ഷസരുടെ മായാശക്തിയാൽ; നീതിപ്രസരം-മാഞ്ഞു=ഔചിത്യം വിട്ട്; രാമം-ഊചേ=രാമനോട പറഞ്ഞു.

പറഞ്ഞപ്രകാരത്തെ താഴെ വരുന്ന ഗദ്യംകൊണ്ടു വിവരിക്കുന്നു:—

ഗദ്യം ൨: ദയിത!=ഹേ ഭർത്താവേ; മുമ്പിൽ-കിമപി-ധാമ=ഒരു ശോഭയെ; കാൺ=കാണുക; ഇതു്-എന്തോ-വിനോദം=ഇതു വളരെ രസകരംതന്നെ; നഭോമധ്യഭാഗേ=ആകാശമധ്യത്തിൽ. (ഭൂമി തൊടുന്നില്ലെന്നു തോന്നും എന്നു സാരം) മിളൽകൌതുകം=(ക്രി. വി.) കൌതുകത്തോടുകൂടുംവണ്ണം; മിടുക്കോടു്; അതിവേഗത്തിൽ നാലുഭാഗത്തും ഓടി എത്തുന്നു എന്നു സാരം; ചതുഷ്പാത്ഥാ-ഏല്വാ=നാല്ക്കാലിയായ; മഹഃപുഞ്ജം=ഒരു തേജോരാശിയായ; ഏതൽ=ഇതു്; ഇന്ദു...ഉപലംകൊണ്ടു്=ചന്ദ്രകാന്തക്കല്ലുകൊണ്ടു്; ജംഘാദ്വയം=തുടരണ്ടും; വിദ്രുമച്ഛായം=പവിഴത്തിന്റെ നിറമുള്ളതു്; എന്തോവിദഗ്ദ്ധാ! വിധേ! നന്മ-ശില്പജ്ഞാം എന്നു നവീനവും അപൂർവ്വവുമായ സൃഷ്ടിചാതുര്യംകൊണ്ടു ബ്രഹ്മാവിനെ പ്രശംസിക്കുന്നു. ഇതുകൊണ്ടു വസ്തുപ്രശംസ സിദ്ധമാകുന്നു. മാണിക്യരത്നാഖ്യമാം-വിത്തു്=മാണിക്യക്കല്ലു് എന്നു പേരായ വിത്തു്; അങ്കുരിച്ചു്=മുളച്ചു്; ഒന്നുരണ്ടാമനപ്പല്ലവം=ഒന്നുരണ്ടു മനോഹരമായ ഇളംതളിരു്; ഊയൽ=ഊഞ്ഞാൽ; ഛദ്മം=കളവു്; പത്മ...പുടം=പത്മരാഗക്കല്ലുപോലെ ശോഭിച്ച മൂക്കിന്റെ അററത്തോടുകൂടിയ

ഇ്; **വിശ്വാഭിരാമം**=ലോകത്തിൽവച്ചു സുന്ദരമായിട്ടുള്ളത്; **പശ്യ**=കണ്ടാലും; **മഹേന്ദ്രാശ്മ...നിർമ്മിതം**=ഇന്ദ്രനീലക്കല്ലിന്റെ കാന്തിപ്രവാഹംകൊണ്ടു നിർമ്മിക്കപ്പെട്ടതു്; **നിർമ്മലം**=തെളിവുള്ളതു്; **കണ്മയറവ്**=കടാക്ഷം; **സൌഭാഗ്യശൃംഗാരിതം**=സൌന്ദര്യംകൊണ്ടു മനോഹരമായിട്ടുള്ളതു്; **മഞ്ജു...ദിക്കുലം**=മനോഹരമായ പ്രഭാപടലംകൊണ്ടു സുവർണ്ണവർണ്ണമായ ദിഗ്ഭാഗങ്ങളോടുകൂടിയതു്; **ഉൽഫുല്ലഖേലം**=(ക്രി. വി.) വളരെ കളിയോടുകൂടി; **മുഹൂർത്തം**=അല്പനേരം; **മുഖാഗ്രേണ**=വായ്കൊണ്ടു; **സംഫുല്ലതൈപംപുല്ല്**=മുളച്ചുവരുന്ന ഇളംപുല്ല്; **മുകക്കുന്നിതു്**=ഘ്രാണിക്കുന്നു; **ഈ പാപം**=അയ്യോ പാപം; (അടുത്ത വാക്യങ്ങളെല്ലാം അതിനെക്കുറിച്ചുള്ള സ്നേഹവാത്സല്യകൌതുകാദിവികാരസൂചകം) **അത്ഭുതാപാദകം**=അത്ഭുതമുണ്ടാക്കുന്നതു്; **ആമോദം**=സന്തോഷം; **അന്തികേ**=സമീപത്തിൽ; **നിന്നാവൂ**=നിന്നാൽ നന്നായിരുന്നു; **കരാഗ്രേണ**=കൈവിരലുകളെക്കൊണ്ടു്; **ദൂർവ്വാദളം**=കറുകത്തുമ്പ്; **കൊടുക്കാവിതു്**=കൊടുക്കായിരുന്നു; **ആസ്യാന്തരാളേ**=വായിൽ; **മുദാ**=സന്തോഷത്തോടുകൂടി; **നാമ്നാ**=പേർകൊണ്ടു് (പേർപറഞ്ഞു്); **ആകുലം**=പരവശഭാവത്തോടുകൂടി; ജാനകിദേവി-തൻകാന്തനോടു് ഇങ്ങനെ-ചൊല്ലിനാൾ.

അടുത്ത ശ്ലോകം കവിവാക്യം.

൭ വ്യ. **മണിമയഹരിണം**=രത്നമയമായ മാൻ; **സരണി**=മാർഗ്ഗം; **അകാണ്ഡേ**=പെട്ടന്നു; **ഇതി**=ഇപ്രകാരമുള്ള; **വചനം**=വാക്കിനെ; **സമാകർണ്ണ്യ**=കേട്ടിട്ടു്; **രാമഃ-ധനുഷ്മാൻ**=രാമൻ വില്ലെടുത്തവനായിട്ടു്; **ആപത്സു**=ആപത്തുകളിൽ; **ഒരുവനും-കാൻ-കണ്ടുകൂടാ**=കാണ്മാൻ കഴികയില്ല.

ഇവിടെ കാൎയ്യാകാൎയ്യവിചാരകുശലനും ധീരോദാത്തനുമായ രാമൻ, ഇതിന്നുമുമ്പിൽ ഒരേടത്തും കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത ഒരു അപൂൎവ്വമൃഗത്തെക്കണ്ടു ഭ്രമിച്ചു, വിചാരമൂഢയായ ഭാൎയ്യയുടെ വാക്കുകേട്ട് അതിനെ പിടിപ്പാൻ പുറപ്പെട്ടതു തന്റെ സ്ഥിതിക്ക് അനുചിതമല്ലേ? എന്നുള്ള ആക്ഷേപത്തെ പരിഹരിപ്പാനായിട്ടു കവി, ആപൽക്കാലത്തു് ഏതു പണ്ഡിതനും കണ്ണുകാണുന്നതല്ല (ബുദ്ധി പിഴച്ചുപോകും) എന്നു് ഒരു അൎത്ഥാന്തരന്യാസത്തെ ചെയ്തിരിക്കുന്നു. "മതിതെററിടാത്തിലൊരനൎത്ഥമാൎക്കുമുളവാകുമോ?" എന്നു 'ആശ്ചൎയ്യചൂഡാമണി' നാടകത്തിലും ഇതുപോലെതന്നെയുള്ള പ്രയോഗം നോക്കുക.

൪൯. **രാമഃ**=രാമൻ. **തതഃ**=പിന്നെ. **ജനക...യാച്ഞയാ**=സീതയുടെ അപേക്ഷയാൽ; **തം-ഹരിണം**=ആ മാനിനെ; **ജിഘൃക്ഷുഃ**=പിടിപ്പാൻ ഇച്ഛയോടുകൂടിയവനായിട്ട്; **ചാപം-ആദായ**=വില്ലെടുത്തു്; **അനുജഗാമ**=പിന്നാലെ പോയി; **മൃത്യുഃ-ച**=അന്തകനും; **കുശിക...മഖാജൌ**=വിശ്വാമിത്രന്റെ യാഗത്തിൽ ഉണ്ടായ യുദ്ധത്തിൽ; **ഭ്രഷ്ടം ഏനഃ**=തെററിപ്പിഴച്ചുപോയ ഇവനെ; **ജിഘൃക്ഷുഃ**=പിടിപ്പാൻ ഇച്ഛയോടുകൂടിയവനായിട്ട്; **പാശം-ആതത്യ**=പാശത്തെ നീട്ടിക്കൊണ്ട്; **സമയഃ-ഇതി**=അവസരമായി എന്നു കരുതി; **ഭേജേ**=ചെന്നുകൂടി.

൫൦. **തദാനീം**=അപ്പോൾ; **ത്രിലോകീഹൃദയമദഭിദഃ**=മൂന്നുലോകത്തിന്റെയും ഹൃദയജാഡ്യത്തെ ഇളക്കുന്നതായ; **കേപിദീനപ്രലാപാഃ**=ചില കരച്ചലുകൾ, കേൾക്കപ്പെട്ടു, എങ്ങനെയെന്നുപറയുന്നു; **ഏഷഃ**=ഇവൻ; **കനകഹരിണഃ**=പൊന്മാൻ; **അല്ല-മായാവരിഷ്ഠഃ-രൂക്ഷാത്മാ-രാക്ഷസഃ**=വലി

യ മായാവിയായി ക്രൂരനായ ഒരു രാക്ഷസനാകുന്നു. **ഏഷഃ=ഇവൻ-വക്ത്രം വ്യാദായ=വായും പിളർന്നു; മാം-ഗ്രസതി=എന്നെ വിഴുങ്ങുന്നു.** (ഞാൻ) എന്തുചെയ്യട്ടെ; **പോക്കില്ലേ=എനിക്കൊരു ഗതിയില്ല; ഹന്ത!=കഷ്ടം; ഹാ! സഹചരി!- ജാനകി! ഹാ! വത്സ! ലക്ഷ്മണ!=അയ്യോ വല്ലഭേ! സീതേ! അയ്യോ ഉണ്ണി! ലക്ഷ്മണ! അസ്മാൻ-ഏഹി-ഏഹി=എന്റെ അടുക്കൽ ഓടി വരണേ! ഓടിവരണേ! ഇതി=ഇപ്രകാരമുള്ള കരച്ചിലാണു കേൾക്കപ്പെട്ടത്.**

൬൫. **അച്ചോ=അയ്യോ! സപദി=ഇപ്പോൾ; സമാകർണ്യതേ=കേൾക്കപ്പെടുന്നു; പ്രാണനാഥൻ=ഭർത്താവു; പെട്ടു=ആപത്തിലകപ്പെട്ടു; ഉദിത...ആത്മാ=ഉണ്ടായ** മനോവ്യസനംകൊണ്ടു പരവശചിത്തയായവൾ; **ലക്ഷ്മണം=**ലക്ഷ്മണനോട്; **നിഷ്കളങ്കം=**വ്യാജമില്ലാത്ത (ഇതു ലക്ഷ്മണവിശേഷണമോ, ചൊന്നാൾ എന്ന ക്രിയയുടെ വിശേഷണമോ ആക്കാം.)

൬൬. **തവ=**നിന്റെ; **ഭ്രാതുഃ=**സഹോദരന്റെ; **വിലാപം=**കരച്ചൽ; **ഇതു-കേൾ-നിശാചരപ്പുലി=**രാക്ഷസനാകുന്ന പുലി; **പൊയ്യേ=**കളവായിട്ട്; **പരിപാലിച്ചീടു്=**സഹോദരനെ രക്ഷിക്കുക.

൬൭. **വൈദേഹ...കലികേ!=** വിദേഹവംശമാകുന്ന കല്പവൃക്ഷത്തിന്റെ പൂമൊട്ടായിട്ടുള്ളോവേ! **ഏററ്-ഇതു്-അവ്യാഹതം=**തടവില്ലാതെ; **ഭയാങ്കരം=**ഭയലേശം; **നാദേ=**ശബ്ദത്തിൽ; **അതീവ=**അധികം; **ഘോരം=**ഭയങ്കരമാകുംവണ്ണം; **ഉൽഘോഷിതാം=**ഉച്ചത്തിൽ മുഴക്കപ്പെട്ടതു്; (ജ്യേഷ്ഠന്റെ ശബ്ദം എത്ര സ്നിഗ്ദ്ധമധുരമാണ്? ഇതോ പാഴ്കഴുതയുടെ ശബ്ദംപോലെ ഘോരവും പരുഷവുമാണല്ലോ എന്നു സാരം.)

൯൪. **സൂൎയ്യകുലോത്ഭവാനാം**=സൂൎയ്യവംശത്തിൽ പിറന്നവൎക്ക്; **വിധുരപ്രലാപാഃ**=ദീനപ്രലാപങ്ങൾ; **സ്വപ്നേ-അപി**=ഉറക്കത്തിലുംകൂടി; **കിഞ്ചന**=അല്പംപോലും; **യുധി**=യുദ്ധത്തിൽ.

൯൫. **പുനഃ-അപി**=പിന്നെയും; **രുദിതം**=കരച്ചൽ; **രാത്രിംചരാണാം-നാഥഃ**=രാക്ഷസരുടെ രാജാവു്; **നിഷ്കരുണകൻ**=ക്രൂരൻ; **മാം**=എന്നെ; **ഭഗിന്യാഃ**=സോദരിയുടെ; **നവരം**=കഷ്ടമായ; **നാസാച്ഛേദം**=മൂക്കു മുറിച്ചതു്; **ആത്തരോഷഃ**=കോപത്തോടുകൂടിയവനായിട്ടു്; **മറന്നായ്**=(മധ്യമപുരുഷൈകവചനരൂപം) മറന്നുവോ?

൯൬. **ഈ** (ഖേദസൂചകനിപാതം) **ഘോരം**=ഭയങ്കരമാകുംവണ്ണം, കേൾക്കപ്പെടുന്നു. **ആൎയ്യപുത്രപ്രലാപാഃ**=ഭൎത്താവിന്റെ കരച്ചലുകൾ.

"ജ്യേഷ്ഠന്റെ ശബ്ദമല്ല" എന്നുള്ള ലക്ഷ്മണന്റെ അഭിപ്രായത്തെ സീത ഖണ്ഡിക്കുന്നു:—**ഘോരാരവം**=അയ്യോ എന്ന ശബ്ദം മരണസമയത്തു് എല്ലാവൎക്കും ഉണ്ടാകുമല്ലോ; **നാദേ**=ശബ്ദത്തിൽ; **ചെറുമധുരതയും അകപ്പെട്ടുകൂടാ**=മാധുൎയ്യവും ഉണ്ടാവാനവകാശമില്ല, അക്കാൎയ്യത്തിൽ സൂൎയ്യവംശ്യന്മാൎക്കും വിശേഷമുണ്ടാവുന്നതല്ല എന്നു് അഭിപ്രായം.

൯൭. **കുലസ്ത്രീമണി**=പതിവ്രതാരത്നം, ശേഷം സ്പഷ്ടം.

൯൮. **പാപീ-നീ**=പാപിയായ നീ; **പാണ്ഡിത്യ... പടുവായ്**=പഠിപ്പിന്റെ വിരുതു കാണിപ്പാൻ സമൎത്ഥനായിട്ടു്; **വാദിച്ചു്**=തൎക്കിച്ചു്; **കാലക്ഷേപം**=കാലവിളംബം; **ലോഭിക്കുന്നീല**=തട്ടിയെടുക്കുവാൻ ആഗ്രഹിക്കുന്നില്ലയോ? എന്നു കാകു. **ഈ ഞാൻ തരമില്ലെന്നുമിക്കോപ്പിന്**=ഈ സൂത്രം എന്റെ നേരെ തരമാകയില്ല. **നക്തംചരൻപോലൊരുവൻ**=രാക്ഷസനെപ്പോലെയുള്ള ഒരുവനാണ് നീ.

ന്നൻ. ഇൗവണ്ണം-കണ്ണരന്ധ്രേ=ചെവികളിൽ; കടുകനൽ-ചൊരിയും-വാചം=വാക്കിനെ. ആകർണ്ണ്യ=കേട്ടിട്ട്; ജാതപ്രാവണ്യം=വണക്കത്തോടുകൂടി; തൽപദാബ്ജം=അവളുടെ (സീതയുടെ) പാദത്തെ; ആണിനയനേ=ഭംഗിയുള്ള കണ്ണുകളിൽ. ബാഷ്പശാലീ=കണ്ണുനീരോടുകൂടിയവനായിട്ട്; ദൈവം കല്പിച്ചതെല്ലാം വരിക=വരട്ടെ. വനഗതാഃ!-ദേവതാഃ!=അല്ലയോ വനദേവതമാരേ! (നിങ്ങൾ) സാവധാനം=മനസ്സുവച്ച്; ദേവീം=ദേവിയെ; കാത്തീടുക=രക്ഷിക്കണേ! എന്ന്; ആകുലവചനം=സങ്കടം പറഞ്ഞുകൊണ്ട്; അസൌ=ലക്ഷ്മണൻ; ആശ്രമാൽ=പർണ്ണശാലയിൽനിന്ന്; നിർജ്ജഗാമ=പുറപ്പെട്ടുപോയി.

൧൦. രാമാനുജൻ=ലക്ഷ്മണൻ; ഉടജദ്വാരി=പർണ്ണശാലയുടെ പടിയ്ക്കൽ; ആയതവ്യാകുലാത്മാ=പാരവശ്യത്തിന് അധീനമായ മനസ്സോടുകൂടിയവൻ; ഊർദ്ധഘധാമാ=ആർക്കും അതിക്രമിക്കാൻ പാടില്ലാത്ത മാഹാത്മ്യത്തോടുകൂടിയവൻ, (രണ്ടും രാമാനുജവിശേഷണം); ഝടിതി=വേഗത്തിൽ; ആര്യേ!=ഹേ ജ്യേഷ്ഠത്തി!. ഇമാം-മദീയാം-രേഖാം=ഈ എന്റെ വരയെ; ഒരുപൊഴുതും=ഒരിക്കലും; നീ-മറവ്=അല്പംപോലും; ലംഘിക്കൊല്ലാ=അതിക്രമിക്കരുത്; അങ്ങുന്ന് ഈ രേഖ വിട്ടു പുറത്തേക്കു കടക്കരുത്. ആഭാഷ്യ=പറഞ്ഞിട്ട്; കരകലിതധനുഃ=കയ്യിൽ വില്ലുമെടുത്ത്; തദാനീം=അപ്പോൾ; സംപ്രതസ്ഥേ=പുറപ്പെട്ടു.

൧൧. ശിരസാം-ഛേദനേ-ഹോമേന=തന്റെ തലകളെ അറുത്തു ഹോമിച്ചതുകൊണ്ട്; പരമേശ്വരേ-പ്രീതേ-അപി-വാ=സാക്ഷാൽ പരമശിവൻ സന്തുഷ്ടനായ സമയത്തിങ്കലും; അമരപതൌ-ജ്യാവല്ലീനദനാൽ-ദ്വാരാഗ്ഗളാസംഗി

നി- ച=ദേവേന്ദ്രൻ വില്ലിന്റെ ഞാണുകൊണ്ടു ഗോപുരവാതിലിന്റെ തഴുതിൽ ചേർത്തു ബന്ധിക്കപ്പെട്ടവനായ സമയത്തിങ്കലും; **സംയതി-ചൈത്രരഥേ-വിശ്വാതിഗേ-പുഷ്പകേ-ഹൃതേ-(സതി)** ച=യുദ്ധത്തിൽ വൈശ്രവണന്റെ ലോകോത്തരമായ (ലോകത്തിൽവച്ചു വിശേഷമായ) പുഷ്പകവിമാനം അപഹരിക്കപ്പെട്ട സമയത്തിങ്കലും; **ലങ്കേശ്വരഃ-യഥാ-ന-മോദതേ**=ലങ്കേശ്വരൻ (രാവണൻ) യാതൊരുപ്രകാരം സന്തോഷിക്കുന്നില്ല; **അഥ-സീതാ-ദ്രഷ്ടവ്യാ-ഇതി**=ഇനി സീതയെ കാണാമല്ലോ എന്നു വിചാരിച്ച്; **(ലങ്കേശ്വരഃ)തഥാ-മോദതേ**=രാവണൻ അപ്രകാരം സന്തോഷിക്കുന്നു.

൨൭. **കനകഹരിണവിക്രീഡിതം**=പൊന്മാനിന്റെ കളി. **ഉദിതധൃതി**=(ക്രി. വി.) ധൈര്യത്തോടുകൂടി; **പ്രസാദാത്**=സന്തോഷം ഹേതുവായിട്ട്; **മാനവകുലതിലകം**=മനുവംശനായകനെ (രാമനെ); **അഗ്രേ-കണ്ട്**=മുമ്പിൽ കണ്ട്; **അന്തരാ**=ഇടയ്ക്കു; **മോഹം ഉൾക്കൊണ്ട്**=പരവശനായിട്ട്; **അജാതവ്യഗ്രഃ**=പിന്നെ ആ പരവശത തീർന്നവനായിട്ട്; **മാനെയ്യും-അക്കോപ്പിന്**=മാനിനെ എയ്യുന്നതിനിടയ്ക്കു; **ദശമുഖനും-വ്യോമവീഥ്യാ-നടന്നു**=രാവണൻ ആകാശമാർഗ്ഗത്തിൽക്കൂടി പുറപ്പെട്ടു.

൨൮. **അന്നേരത്ത്** (രാവണൻ) **ഭൂതലേ**=ഭൂമിയിൽ; **ജനകതനയാം-ഏതാം**=സീതയേ; **ആലുലോകേ**=കണ്ടു; എങ്ങനെയിരിക്കുന്ന സീതയെ കണ്ടു എന്നു താഴെയുള്ള വിശേഷണങ്ങളെക്കൊണ്ടു പറയുന്നു. **കാതരാക്ഷീം**=ഇളകുന്ന കണ്ണുകളോടുകൂടിയവളായി; **അന്ന്യൂനാജ...മറുനിഴലായ് മിന്നും**=ലക്ഷ്മീദേവിയുടെ മനോഹരമായ നിഴലായിട്ടു ശോഭിക്കുന്നവളായി; **ഉന്നമ്രശോഭാം**=അധികം ശോഭയുള്ളവളായി; **കണ്ണിന്ന്-ആനന്ദധാരാം**=സന്തോഷവർഷമായി; **ഉടജാഭ്യന്തരേ**=പർണ്ണശാലയിൽ; **തത്ര**=അവിടെ; **തൂഷ്ണീം-നിഷണ്ണാം**=ഒന്നുംചെയ്യാതെ വെറുതേ

ഇരിയ്ക്കുന്നവളായി; നിജ...വിഷണ്ണാം=തന്റെ ഭർത്താവിന്റെ കഥ വിചാരിച്ച് വിഷാദിക്കുന്നവളായി; ഇങ്ങനെയുള്ള സീതയെ കണ്ടു എന്ന് വാക്യയോജന.

മേൽപറഞ്ഞ പ്രകാരം സീതയെ കണ്ടപ്പോൾ രാവണന് ഉണ്ടായ വിചാരത്തെ താഴെ മൂന്നു പദ്യങ്ങളെക്കൊണ്ടു വിവരിക്കുന്നു.

൪൭. ഏണീദൃശഃ=ഈ മാൻകണ്ണിയുടെ (സുന്ദരിയുടെ); ചക്ഷുഃ=ചക്ഷുസ്സ് (കണ്ണ്); അവാരിജം-ഭസ്മരം-കുവലയം (ഭവതി)=വെള്ളത്തിൽനിന്നുണ്ടാകാത്തതായി അല്പം വിടിർന്നതായ കരിങ്കുവളപ്പൂവാകുന്നു; ശശീ-വക്ത്രസ്യ-ദാസഃ=ചന്ദ്രൻ മുഖത്തിന്റെ ദാസനാകുന്നു; ഭ്രൂരേഖ-സ്മരതോരണം=പുരികക്കൊടി കാമദേവന്റെ (എഴുന്നള്ളത്തിനു കെട്ടിയ) തോരണമാകുന്നു; സ്മിതലവഃ-ലീലാലതാപല്ലവഃ= മന്ദഹാസം ലീലാലതയുടെ തളിരാകുന്നു; കളകണ്ഠവാക്-വചസാം-ഉച്ഛിഷ്ടം=കുയിലിന്റെ ശബ്ദം (ഇവളുടെ) വാക്കുകളുടെ ഉച്ഛിഷ്ടം (എച്ചിൽ)ആകുന്നു; തൽ വിധേഃ-വിജ്ഞാനവിത്തം-ചിരാൽ സർവ്വാംഗീണം-പരിണതം-(ഇതി) ശങ്കേ-അഹോ=അതുഹേതുവായിട്ട് ബ്രഹ്മാവിന്റെ സൃഷ്ടിസാമർത്ഥ്യം വളരെക്കാലമായിട്ടു മുഴുവനും ഫലിച്ചുവെന്നു ഞാൻ വിചാരിക്കുന്നു. ആശ്ചര്യം.

൪൮. അഹം-ഇന്ദ്രാണീഃ- അപ്സരോഭിഃ- കാരാഗൃഹേ-ഗണ്യതാം-അനയം=ഞാൻ ഇന്ദ്രാണിയെ അപ്സരസ്ത്രീകളോടുകൂടി കാരാഗൃഹത്തിലിട്ടു ഗുണങ്ങളെ പരിഗണിച്ചിട്ടുണ്ട്; ദശ-ദിശഃ-ജയതാ-മയാ- പുഷ്പക-സ്ത്രീണാം-സംഹാരഃ-കൃതഃ=പത്തുദിക്കുകളേയും ജയിച്ചവനായ എന്നാൽ പുഷ്പകവിമാനത്തിൽ സ്ത്രീകളുടെ കൂട്ടം അപഹരിക്കപ്പെട്ടിട്ടുണ്ട്; (ഞാൻ ദിഗ്ജയം ചെയ്തു സ്ത്രീകളെ കൂട്ടംകൂട്ടമായി പിടിച്ചു പുഷ്പകവിമാനത്തിൽ കയററി കൊണ്ടുപോന്നിട്ടുണ്ട്); കൈലാസോദ്ധരണേ-വേപഥുമതീ- അദ്രേഃ- സുതാം- അപി (അഹം) അദ്രാ

ക്ഷം=കൈലാസോദ്ധരണം ചെയ്യുമ്പോൾ പേടിച്ചു വിറച്ചുകൊണ്ടിരുന്ന ശ്രീപാർവ്വതിയേയും ഞാൻ കണ്ടിട്ടുണ്ട്; **താദൃ-ഈദൃശം-രൂപം-ന-ദൃഷ്ടം-അഹോ!**=അവരിൽ ആരിലും ഈ മാതിരിയിലുള്ള സൌന്ദര്യം ഞാൻ കണ്ടിട്ടില്ല, ആശ്ചര്യം; **ചിരാൽ ചക്ഷുഃ-സാർത്ഥകം**=വളരെ കാലമായിട്ട് (എന്റെ) കണ്ണ് സഫലമായിത്തീൎന്നു; (ഈ പദ്യം ആശ്ചര്യചൂഡാമണി മൂന്നാമങ്കത്തിലുള്ളതാണ്).

൮. **ദൃശാദ്വാഭ്യാം-ദശധാ-വിഭജ്യ-താം-മൈഥിലീം-ചിരം-പശ്യതഃ-മേ-(പ്രതിഭാതി)**=ഈരണ്ടായിട്ടു (കണ്ണുകളെ) പത്തു പ്രകാരം പകുത്ത് ആ സീതയെ വളരെനേരം കണ്ടുകൊണ്ടിരിക്കുന്ന എനിക്ക് (ഇപ്രകാരം) തോന്നുന്നു. എങ്ങനെയെന്നാൽ:— **ധമ്മില്ലഃ-ലളിതഃ**=തലമുടി വളരെ ഭംഗിയുള്ളതാകുന്നു; **സ്മിതം ശുചി**=മന്ദഹാസം നിർമ്മലമാകുന്നു; **ദൃശൌ-ദീർഘേ**=കണ്ണുകൾ നീളമേറിയവയാകുന്നു; **ഭ്രുവൌ ഭംഗുരേ**=പുരികക്കൊടികൾ വളഞ്ഞവയാകുന്നു; **ശ്രവസീ-പാശാങ്കേ**=കാതിന്റെ ഇഴകൾ പാശതുല്യങ്ങളാകുന്നു; **അളികം വിലോക്യം**=നെററിത്തടം കാണ്മാൻ ഭംഗിയേറിയതു (മനോഹരം) ആകുന്നു; **അധരഃ-മാഞ്ജിഷ്ഠപിഷ്ടഃ**=ചുണ്ട് മഞ്ചട്ടി (ഒരു ചുമപ്പുചായം) അരച്ച് ഉരുട്ടിയതാകുന്നു; **കണ്ഠഃ-രമ്യരുചിഃ**=കഴുത്ത് മനോഹരമായ കാന്തിയോടുകൂടിയതാകുന്നു; **സ്തനൌ-പൃഥുഘനൌ**=സ്തനങ്ങൾ തടിച്ചുരുണ്ടവയാകുന്നു; **കാഞ്ചീപദം-കാമ്യം**=അരക്കെട്ടു കമനീയമാകുന്നു; എന്ന് എനിക്കു തോന്നുന്നു എന്ന് പൂർവ്വവാക്യത്തോട് അന്വയിച്ചുകൊൾക.

൯. **കാമ...മനാഃ**=കാമന്റെ അമ്പുകൊണ്ടു മുറിഞ്ഞു വേദനപ്പെട്ട മനസ്സോടുകൂടിയവനായ; **രാക്ഷസേന്ദ്രഃ**=രാവണൻ; **തദാനീം**=അപ്പോൾ; **തൽ...ധാമ്നഃ**=അവളുടെ (സീതയുടെ)

പാതിവ്രത്യത്തിൻെറ തേജസ്സുകൊണ്ടു്; **സ്വയം**=തന്നെത്താനേ നേക്കുന്നേരെ, അണ്ടു്, അണവതിന്നു്; **അക്ഷമഃ**=അശക്തനായിട്ടു്; **കാഷായവസ്ത്രഃ**=കാവിവസ്ത്രത്തെ; **ബിഭ്രത്**=ധരിച്ചവനായി; **കപട...വേഷം ദധാന**=കള്ളസ്സന്യാസിവേഷംകെട്ടി; **ഝടിതി**=വേഗത്തിൽ; **നിതാന്തം-ബിഭ്യത്സ്വാന്തഃ**=മനസ്സിൽ അധികം ഭയത്തോടുകൂടിയവനായിട്ടു്; **അഥ**=പിന്നെ; **പ്രണവം-ജപൻ**=ഓങ്കാരമന്ത്രത്തെ ജപിച്ചുകൊണ്ടു്; **സീതാശ്രമാന്തം-പ്രാപ**=സീതയുടെ ആശ്രമത്തിൻെറ സമീപത്തെ പ്രാപിച്ചു.

൭൭. **അസൌ**=ഇവൻ (രാവണൻ); **ദ്വാരേ**=ആശ്രമദ്വാരത്തിൽ; **ലക്ഷ്മണ...രേഖയെ**=ലക്ഷ്മണൻ വില്ലുകൊണ്ടു വരച്ചിട്ടുള്ള വരയെ; **മിളദ്ദർപ്പം**=ഗർവ്വോടുകൂടി നേരേ കടപ്പാൻ; **വിനഷ്ടശക്തിഃ**=ശക്തിയില്ലാത്തവനായി; **മുട്ടി-അവനൌ-വീണു്**=നിലത്തുവീണു്; **ആശു**=വേഗത്തിൽ; **നിശ്വാസവാൻ**=ദീർഘശ്വാസത്തോടുകൂടി—**ഹേ സാധ്വി!**=അല്ലയോ പതിവ്രതാരത്നമേ!; **ബഹിഃ-ആരാൽ-നിർഗ്ഗതാ**=(നീ) പുറത്തു അടുത്തുവന്നു്; **വൃദ്ധായതയേ-ഭിക്ഷാം-അർപ്പയ**=വൃദ്ധസന്യാസിക്കു ഭിക്ഷ തരിക; **അയം-ജനഃ**=ഞാൻ, **പാരികം-ക്ഷുധയാ**=വലുതായ വിശപ്പുകൊണ്ടു്; **അവശഃ**=പരവശനായിരിക്കുന്നു; **പശ്യ**=കണ്ടാലും; **ഇതി-ചൊല്ലീടിനാൻ**=എന്നു പറഞ്ഞു.

ഗദ്യം ൩. **തദനു**=അപ്പോൾ, പതിവ്രത, ജാനകി താൻ, അണ്ടു്; **ആർജ്ജവഭാരാൽ**=അധികമായ ദയകൊണ്ടു്; **ആശ്രമ...ഭുവി**=പർണ്ണശാലയുടെ പുറത്തു മുററത്തു്; **അക്ഷതഭക്ത്യാ**=അതിഭക്തിയോടുകൂടി; **അശങ്കിതം- പിടിപെട്ടളവിൽ**=ശങ്കകൂടാതെ പിടിച്ചപ്പോൾ; **അറുകൊലയെന്നേ**=അയ്യോ അയ്യോ എന്നു്; **പരിസ്ഖലിതചികുരാം**=തലമുടിയഴിഞ്ഞവളായി;

ഭയചഞ്ചലനയനാം=പേടികൊണ്ട് ഇളകുന്ന കണ്ണുകളോടുകൂടിയവളായി; പ്രശിഥിലവസനാം=വസ്ത്രം അഴിഞ്ഞവളായി; പ്രചലദുരോജാം=സ്തനങ്ങൾ ഇളകുന്നവളായിരിക്കുന്ന; ജനകതനൂജാം=സീതയെ; അസിത...കാന്തി പിണഞ്ഞ്=കാർമേഘത്തിന്റെ നിറത്തോടുകൂടി; ദംഷ്ട്രാഭീഷണവദനം=ദംഷ്ട്രകളെക്കൊണ്ട് ഭയങ്കരമായ മുഖത്തോടുകൂടി; പർവ്വതതുംഗം-നിജം-അംഗം-പൂണ്ട്=മലപോലെ തടിച്ചുയർന്ന തന്റെ ശരീരത്തെ ധരിച്ച്; ആൺമ നടിച്ചു=പൌരുഷം നടിച്ചു; നിശാചരരാജൻ=രാവണൻ; ദശമുഖനാം-ഒരു രാക്ഷസൻ=പത്തുമുഖമുള്ള ഒരു രാക്ഷസൻ; പോന്നോൻ=പോകുന്നു; മനീഷീ=വിദ്വാൻ; കടുവാക്കുകൾ=ക്രൂരമായ വാക്കുകൾ; ക്ഷോണീചക്രം=ഭൂമണ്ഡലം; ദിനകരദേവ!=സൂര്യഭഗവാനേ!; പാലയ=രക്ഷിക്കണേ!; രഘു...സോദര!=രഘുവരന്റെ (രാമന്റെ) തിരുമുഖത്തിന്റെ ശോഭയുടെ സഹോദരൻ (തുല്യമായ ഗുണമുള്ളവൻ); രജനീനായക!=ചന്ദ്ര!; വിദേഹമഹേശ്വര!=വിദേഹമഹാരാജാവായ എന്റെ അച്ഛ! ഹാഹാ-മാതഃ=അയ്യോ അമ്മേ!; ശരണം-ശരണം=രക്ഷിക്കണേ! രക്ഷിക്കണേ!. സതതം=എല്ലായ്പോഴും; വിലപനശീലാം=നിലവിളിക്കുന്നവളായി; വ്യസനവിലോലാം=ദുഃഖംകൊണ്ടു പരവശയായ; രാഘവഗൃഹിണീം=രാമന്റെ പത്നിയെ; അലം-അലം=മതി-മതി, എരിഞ്ഞ്=വേദനപ്പെട്ട്; ഭീഷണൻ=ഭയങ്കരൻ; അംഗജനെക്കാൾ=കാമദേവനെക്കാൾ; ഐശ്വര്യത്തിന്=സമ്പത്തിന്; അനുവേലം=എപ്പൊഴും; മനസിജ...രസം=കാമക്രീഡാരസം; മാം=എന്നെ; മുകപ്പാൻ=ചുംബിപ്പാൻ; തവ=നിന്റെ; കുച...പട്ടം=മുലച്ചുട്ട (റൌക്ക); നീവി=വസ്ത്രബന്ധം; സാന്ത്വവചോഭിഃ=സാന്ത്വനവാക്കുകളെക്കൊണ്ട്; അകാണ്ഡം=പെട്ട

ന്; മധ്യേമാർഗ്ഗം=വഴിമദ്ധ്യത്തിൽ; ദുഷ്ടനിശാചര!=ഹേ ദുഷ്ട രാക്ഷസ!; തിഷ്ഠ=നിൽക്കു; മുഹൂർത്തം=അല്പസമയം; വാസര...മാലാം=സൂര്യവംശനായകന്റെ ശിരോമാലയെ (സീതാദേവിയെ) മാ-മാ-സ്പ്രാക്ഷീഃ=(നീ) തൊട്ടുപോകരുത്. നീ അറിയാതെ തുടന്ന അപരാധം=തെററിനെ. ഞാൻ-മനസി=ഉള്ളിൽ; സഹേ=പൊറുക്കുന്നുണ്ട്. ഇദാനീം=ഇപ്പോൾ-പതിവ്രതതന്നെ; ആശു=വേഗത്തിൽ; വിസൃജ!=വിടുക; മലിമ്ലുച!=ഹേ പാപി!; പത്തുദിഗന്തേ=പത്തു ദിക്കിലും; രാഘവസവിധേ=രാമന്റെ സമീപത്തിൽ; നിശാതത-തേടിന=മൂർച്ചയുള്ള; ശതധാരത്തിന്=വജ്രത്തിന്; സഹചരം-ആം=സദൃശമായ; ത്രോടിഝടഝടിതംകൊണ്ടു്=കൊക്കിന്റെ രണ്ടുഭാഗങ്ങളും തമ്മിൽ കൂട്ടിമുട്ടുന്ന ചടചടശബ്ദംകൊണ്ട്; ആകുലഭുവനം=(ക്രി. വി.) ലോകം ഭയപ്പെടത്തക്കവണ്ണം; പ്രളയ...ചണ്ഡിമപൂർണ്ണ=കല്പാന്തകാലത്തെ കൊടുങ്കാററുപോലെ ഭയങ്കരമായ; ഗരുൽപ്പടവാത്യകാരം=ചിറകുകളുടെ കാററുകാം; കുല...നികരം=പർവ്വതകൂട്ടം; തട്ടിത്തുടന്ന്=തട്ടിത്തൂകി.

൯൦. രക്ഷസാം=രാക്ഷസന്മാരുടെ, ചക്രവർത്തീ=രാജാവ്. നൃപസുതയാ-ദേവ്യാ-സഹ=രാജപുത്രിയായ (സീതാ) ദേവിയോടുകൂടി; അഗ്രേ=മുമ്പിൽ; ഝടിതി=വേഗത്തിൽ; മഹാന്തം-ഗൃദ്ധ്രം=വലുതായിട്ടുള്ള കഴുകൻപക്ഷിയെ; സോന്മാദം=അത്യാവേശത്തോടുകൂടി; മദ...ആത്മാ=ഗർവ്വുകൊണ്ടു മനസ്സു കലങ്ങിയവനായിട്ട്; പുനഃ=പിന്നെ; അധിക്ഷിപ്യ=പരിഹസിച്ചിട്ട്; സൂതം=സൂതനോട്; ബഭാഷേ=പറഞ്ഞു.

൯൧. വിനോദം=നേരമ്പോക്ക്; മന്ദാത്മാ=നിസ്സാരനായ; പക്ഷ്മളാക്ഷ്യാഃ=ഈ സുന്ദരിയുടെ; രക്ഷിതാ=രക്ഷിതാവാണ

ത്രേ; ഏനംഇവനെ; കശാഗ്രന്ഥിന്യ=ചാട്ടവാറിന്റെ മൊട്ടു കൊണ്ടു; യാനമാൎഗ്ഗാൽ=പോകുവാനുള്ള വഴിയിൽനിന്ന്; ത്ധടിതി-സമുത്സാരയ=വേഗത്തിൽ ഓടിച്ചുകളയുക; സഃ-അയംആ ഇവൻ; ത്രൈലോക്യനാഥം=മൂന്നുലോകങ്ങളുടെയും നാഥനായ എന്നെ; പരമാൎത്ഥം-ന-ഖി-ന-ഖി-ജാനാതി=ഉള്ളവണ്ണം അറിയുന്നില്ല.

ജടായു പറയുന്നു.

വൃഥ. രേ! രേ! ദുരാത്മൻ!=എട! എട! ദുൎബ്ബുദ്ധേ!; ഗിരിശഗിരിയിൽ=കൈലാസപൎവ്വതത്തിൽ; ആദൌ=ആദ്യത്തിൽ; ഭഗ്ന...ശൃംഗം=അഭിമാനത്തിന്റെ ഉയൎന്ന കൊട്ടുമുടി തകൎന്നുപോയവനും; പശ്ചാൽ=പിന്നെ; ഹൈഹയേന്ദ്രേണ=ഹൈഹയരാജാവായ കാൎത്തവീൎയ്യാൎജ്ജുനനാൽ; ചിരനിയമിതം=വളരെക്കാലം കെട്ടിയിടപ്പെട്ടവനും; അഥ-പരം=അതിനുശേഷം; കപിരാജാ=കപിരാട്ടിനാൽ (വാനരരാജാവായ ബാലിയാൽ) ബാലധൌ=വാലിന്മേൽ; ബദ്ധബാധം=ബന്ധിക്കപ്പെട്ടവനും-ആയ നിന്നെ; ഇഞ്ഞാൻ=ഈ ഞാൻ; അറിവൻ-അറിവൻ=അറിയും-അറിയും; (പരിഹാസാധിക്യത്തിൽ വീപ്സാപ്രയോഗം.)

രാവണൻ പറയുന്നു.

വൃവ. രേ! രേ! വാചാല! ഗൃധ്രാധമ!=എടാ! എടാ! വായാടിയും, കഴുകന്മാരിൽ അധമനും ആയവനെ! ഭവാൻ-ആരെടോ! കഥയ=നീ ആരാകുന്നു എന്നു പറയുക; ധൃഷ്ടതാധികഃ നീ=അധികം ധാൎഷ്ട്യപ്രക്കാരനായ നീ; നിശ്ശങ്കം=ശങ്കകൂടാതെ; ഇദാനീം=ഇപ്പോൾ-നേരെവന്ന്-എന്തിനു വഴി തടുത്തു? വീരാണാം-വീരം-എന്നെ=വീരന്മാരിൽവച്ചു വീരനായ എന്നെ; മൃഷാ-ഭൎത്സയൻ=അസത്യമാകുംവണ്ണം നിന്ദിക്കുന്നവനും; ക

**സിതാത്മാ**=നിന്ദ്യനും-ആയ- നീ; **അചിരാൽ**=വേഗത്തിൽ; **പരേതേശപുരം**=അന്തകരാജധാനിയെ; **പ്രാപ്തും**=പ്രാപിപ്പാൻ; **ഔത്സുക്യശാലീ**=താൽപര്യമുള്ളവനായ നീ ആവാകുന്നു-ചാറക-എന്നു അന്വയം.

ജടായു പറയുന്നു.

**വൃന്ദ.. ദുഷ്ട...അധമ!**=ദുഷ്ടന്മാരായ രാക്ഷസന്മാരിൽ വച്ചു നികൃഷ്ടനായുള്ളവനേ; **മാർത്താണ്ഡ...ശ്രേഷ്ഠന്നു-ദശരഥഭൂപന്നു**=സൂര്യവംശശ്രേഷ്ഠനായ ദശരഥരാജാവിന്നു; ഞാൻ **ആപ്തഃ**=വിശ്വസ്തനായ; **സഖാ**=സ്നേഹിതനും; **ഖഗകുലപതി**=പക്ഷികളുടെ നായകനും; **ഉദാത്താ**=ധീരനുമായി; **നാമ്നാ-ജടായുഃ**=ജടായുസ്സെന്ന പേരായിട്ടുള്ളവനും ആകുന്നു; **അന്ധ്യാ**=ശ്രേഷ്ഠയായ; **തൽ...പത്നീം**=അദ്ദേഹത്തിന്റെ പുത്രന്റെ ഭാര്യയെ; **നിഭൃതം**=ഒളിവിൽ; **കമച്ച്**=പ്രഹരിച്ച് (ശിക്ഷിച്ച്) എന്റെ കൂട്ടത്തിന്=പക്ഷികാംക്ക് (കഴുകന്മാക്ക്) ഓണം-ഉരുട്ടി=മുഷ്ടമായി ഭക്ഷണം കൊടുത്തു; **കുലമണികലികാം**=പതിവ്രതാരത്നത്തെ; (സീതയെ)

രാവണൻ പറയുന്നു.

**വൃർ.** **മനുഷ്യപ്പുഴുവിന്**=നിസ്സാരനായ മനുഷ്യന്; **ഒരു ഖഗപ്രാണി**=നിസ്സാരനായ പക്ഷി; **വിചാരേ**=ആലോചിക്കുമ്പോൾ; **അസ്മന്നിധനം**=എന്റെ വധം; **കല്പിച്ചതു്-ശക്യം**=സാധിക്കുന്നതുതന്നെ. വിപരീതലക്ഷണയാ അശക്യമെന്നു സാരം; **മക്ഷ...സാരം**=പരമശിവന്റെ സന്തോഷചിഹ്നമായ; **കരളവി**=കയ്യിൽ; **ചന്ദ്രഹാസാസി**=ചന്ദ്രഹാസം എന്ന വാൾ; **നിന്ദ്യതപക്ഷഗാത്രം**=എത്രയും നികൃഷ്ടമായ നിന്റെ ദേഹത്തെ; (നമ്പംതീനിയായ ഒരു പക്ഷിയാകയാൽ അറപ്പുകൊണ്ട്-

എന്നു സാരം) **തീണ്ടുക**=സ്പർശിക്കുക; **ഉദ്ധതം**=(ക്രി. വി.) പ്രൌഢമാകുംവണ്ണം; **നീ-കത്ഥസേ**=ജല്പിക്കുന്നു.

ജടായു പറയുന്നു.

വൃ൫. **ഒക്കെ**-നീ പറഞ്ഞതു ശരിയാണ്; **ചപല...തനം**=കൊള്ളരുതാത്തവരുടെ ദേഹത്തെ; **പ്ലവഗപതി**=വാനരരാജാവായ ബാലി; **അയം**=ഇതു് (ചന്ദ്രഹാസം) **ഇത്ഥംവിധഃ**=ഈവിധത്തിൽ ഉള്ളതു് (ആയിരുന്നു) നിസ്സാരന്മാരുടെ ദേഹത്തെ സ്പർശിക്കാത്തതു്; **ഉഗ്രാത്മാ-മഹാഹൈഹയേന്ദ്രർ**=മഹാശൂരനായഹൈഹയരാജാവു്; **പ്രഭാവം**=മഹത്വം; **തവ-മനസി**=നിന്റെ മനസ്സിൽ; (ബാലി നിസ്സാരനായ ഒരു വാനരനാകകൊണ്ടും, കാർത്തവീര്യാർജ്ജുനൻ ഒരു മനുഷ്യനാകകൊണ്ടും ആയിരിക്കാം നിന്റെ ചന്ദ്രഹാസം അവരിൽ പ്രവർത്തിക്കാഞ്ഞതു്; ഓ-അതു ശരിതന്നെ)

രാവണൻ പറയുന്നു.

വൃ൬. **കുടിലമതി**=വക്രബുദ്ധി; **ദോഷാൻ**=ദോഷങ്ങളെ; **ആലോക്യ**=കണ്ടുപിടിച്ചിട്ടു്; **ക്ഷത്രിയാണീസമക്ഷം**=ഒരു ക്ഷത്രിയസ്ത്രീയുടെ മുമ്പിൽവെച്ചു്; **ദ്വേഷാത്**=വിരോധത്താൽ; **കിം-അപി**=അല്പംപോലും; **വാരാ**=വരികയില്ല; (പഴയ പ്രയോഗം.) **ചാപലത്തിൻഫലം**=തോന്നിയവാസത്തിന്റെ ഫലം; **അനുഭവിച്ചീടു്-വാം**=വരിക; **രാമകീർത്തന-രോഷാഗ്നൌ**=എന്റെ കോപാഗ്നിയിൽ; **സപദി**=ഇപ്പോൾതന്നെ; **ശലഭം**=ഇയ്യാംപാറ്റ; **ഗൃദ്ധഗൃദ്ധം**=അതിഗൃദ്ധമായിട്ടു്.

ജടായു പറയുന്നു.

വൃ൭. **ദുഷ്ടാത്മൻ!**=ഹേ ദുഷ്ട!; (നീ) **തിഷ്ഠ-തിഷ്ഠ**=നിൽക്ക-നിൽക്ക; **ക്ഷണം**=അല്പസമയം; **അശ്രുമേതേ!**=ദുഷ്ടചിത്ത! **വക്ത്രാബ്ജം-പത്തും**=നിന്റെ പത്തു മുഖങ്ങളെയും; **ഉൽഭട...ഘടിതം**=(ക്രി. വി.) ഉച്ചത്തിൽ ഝടഝടശബ്ദത്തോടുകൂടി; **മൂർച്ചയാകൊണ്ടു്**=കൊക്കുകൊണ്ടു്; **അഞ്ജസാ**=വേഗത്തിൽ;

തുഷ്ട്യാ=സന്തോഷത്തോടുകൂടി; അക്ക...പ്രസൂതിം-ഏനാം-കുമാരീം=സൂര്യവംശത്തിലെ സന്തതിയായ ഈ കുമാരിയെ; രഘു...സവിധേ=ശ്രീരാമന്റെ മുമ്പിൽ.

രാവണൻ പറയുന്നു.

വൃ. ത്രിലോക്യാം=ത്രൈലോക്യത്തിൽ; ദാനവ...സദസാം=ദേവാസുരന്മാക്ക്; അചിന്ത്യം=വിചാരിക്കുവാൻപോലും സാധിക്കാത്തതായ; ഇക്കർമ്മം=ഇത്തൊഴിൽ; പക്ഷികീടത്തിന്=നിസ്സാരനായ ഒരു പക്ഷിക്ക്; സുകരം=ചെയ്വാൻ പ്രയാസമില്ലാത്തതു്: (ആണത്രെ) അഹോ=ആശ്ചര്യം; ധൃഷ്ടതക്ക്=ധാർഷ്ട്യത്തിന്; നിൽക്ക-എല്ലാം=അതൊക്കെ നിൽക്കട്ടെ; ചന്ദ്ര...വരന്=ചന്ദ്രഹാസമാകുന്ന സർപ്പരാജന്; അൎദ്ധക്ഷണംകൊണ്ടു്=അരനിമിഷംകൊണ്ടു്.

വൻ. ഉജ്ജ്വലം=ജ്വലിക്കുന്നതായ; വജ്രസാരം=വജ്രായുധത്തിന്റെ വീര്യത്തെ; ചഞ്ചു...ആശം=(ക്രി. വി.) കൊക്കിൽനിന്നു് ഉച്ചത്തിൽ പുറപ്പെടുന്ന ഢഢ ഢഢ എന്ന ശബ്ദംകൊണ്ടു് സകലദിക്കുകളും മുഴങ്ങുമാറു്; ഉന്നിദ്രാഭ്യാം-ഗരുദ്ഭ്യാം=ശക്തിയുള്ള ചിറകുകളെക്കൊണ്ടു്; മണിരഥം=വിശേഷമായ തേരിനെ; ധ്വജാഗ്രം=കൊടിമരത്തെ; ഖണ്ഡിച്ച്=മുറിച്ചിട്ടു്; തൻനഖാഗ്രാൽ=തന്റെ നഖാഗ്രങ്ങളാൽ; പ്രാച്ഛി=മാന്തി മുറിവേല്പിച്ചു്; പ്രോജ്ജൃംഭേ=വളൎന്നു. (വിക്രമിച്ചു).

ൻ൦. ഗദാമിഹത...കുന്തഃ=രാവണന്റെവേൽ, ചാട്ടുകുന്തം, വില്ലു്, വാളു്, ശൂലം, അമ്പു്, ആവനാഴി, പാശം, കുന്തം ഇവയെ ചിറകുകളെക്കൊണ്ടു് അടിച്ചുടച്ചു്; സഃ-ശകുന്തഃ=ആ പക്ഷി; ആശു=വേഗത്തിൽ; ദശമുഖരഥം=രാവണന്റെ തേരിനെ; ധ്വസ്തരഥ്യ.=കൊല്ലപ്പെട്ടതായ കുതിരകളോടുകൂടിയ

തായും; വിസൃതം=ന്യൂനതയില്ലാത്തതായും; ശിഥില...വരൂഥം=മേൽക്കൂട്ട തകർന്നതായും; ശീർണ്ണചക്രം=ചക്രങ്ങൾ തകർന്നതായും ചക്രേ=ചെയ്തു. (രാവണന്റെ ആയുധങ്ങളെയും തേരിനെയും തകർത്തുകളഞ്ഞു എന്നു സാരം.)

൩൭. ജന്യേ=യുദ്ധത്തിൽ; ഖഗാനാംപതി=പക്ഷിശ്രേഷ്ഠൻ; കഴിവു കെട്ടക്ഷംവിധൌ; മന്ദാക്ഷക്രോധശാലീ-രാക്ഷസേന്ദ്രൻ=നാണത്തോടും കോപത്തോടും കൂടിയ രാവണൻ; കപട...വിധാനേന=മായായുദ്ധംകൊണ്ടു്; തദാനീം=അപ്പോൾ; ദുരാത്മാ=ദുഷ്ടനായ അവൻ; ഛന്നം=(ക്രി. വി.) ഒളിവായി; തദീയം=അവന്റെ; ഖിന്നം-സീതാമുഖം=പരവശമായ സീതയുടെ മുഖത്തെ; നിധ്യായ=നോക്കീട്ടു്; മുഖം വക്രിച്ചുകൊണ്ടും-വെട്ടിച്ചിരിച്ചാൻ.

൩൮. പതതാം-വരഃ-സഃ=പക്ഷികളിൽവച്ചു ശ്രേഷ്ഠനായ അവൻ. മൈഥിലീപക്ഷപാതേന=സീതക്കു സഹായിപ്പാൻ പുറപ്പെട്ടതുനിമിത്തം; രാക്ഷസാസിക്ഷതഃ=രാവണന്റെ വാളുകൊണ്ടു മുറിയേൽക്കപ്പെട്ടവനായിട്ടു; പക്ഷപാതം-അവാപ്യ=ചിറകററു്; ക്ഷിപ്രം=വേഗത്തിൽ; പപാത=വീണു.

൩൯. പതഗ...പതേ!=ഹേ പക്ഷിശ്രേഷ്ഠ!; വ്യാപരിച്ചായ്=(നീ) പ്രവർത്തിച്ചു; ഇത്ഥ്-രഘൂണാം=രഘുവംശരാജാക്കന്മാരുടെ; വംശ...യോഗ്യം=വംശത്തോടുള്ള സംബന്ധത്തിനു തക്കവണ്ണം; സദൃശം=ഒത്തതു്; മമ=എന്റെ; വിധിദോഷാൽ=ഭാഗ്യദോഷത്താൽ; നീ-യുധി=യുദ്ധത്തിൽ; ധർഷിതഃ=തോല്പിക്കപ്പെട്ടവനായി; ഇതെല്ലാം=രാവണൻ ചെയ്തതായ ഈ പ്രവൃ

ത്തികളെല്ലാം; പതിയോടു പറവോളം; **പ്രാണിഹി**=(നീ) ജീവിച്ചിരിക്കുക; **ഇതി**=എന്നിപ്രകാരം; **അനപഗൃഹ്ണാൽ**=അനുഗ്രഹിച്ചു; സീത എന്ന കർത്തൃപദം അധ്യാഹാര്യം.

൪൮. **നീ ഇക്കോപ്പു്**=ഞാൻ ചെയ്ത ഇതൊഴിൽ; **തം-നരപശും**=ആ പശുപ്രായനായ മനുഷ്യനെ; **നിവേദ്യ**=അറിയിച്ചിട്ടു്; **കാലത്തു്**=വേണ്ടപ്പോൾ-പോരിനു-യാത്രാക്ഷ-(യാത്ര+ആക്ഷ=യാത്രയാക്ഷ എന്നു യകാരാഗമം വരുത്തേണ്ടതിനു പകരം, സംസ്കൃതരീതിൽ സവർണ്ണദീർഘം വരുത്തിയതു ശരിയായില്ലാ) എന്നു രാവണൻ. **ജടായുഷം**=ജടായുസ്സിനെ; **പരിഹസൻ**=പരിഹസിക്കുന്നവനായിട്ടു്; **നഭോവർത്മനാ**=ആകാശമാർഗ്ഗത്തൂടെ; **ഗതചാ**=ഗമിച്ചിട്ടു്; **ശ്രീലങ്കാപുരി**=(സപ്തമി) ശ്രീമതിയായ ലങ്കാപുരിയിൽ; **അശോക...അങ്കണേ**=അശോകോദ്യാനത്തിൽ; **ശിംശപാമൂലേ**=ശിംശപാ (കറുത്ത ഇരുവിൽ) വൃക്ഷത്തിന്റെ ചുവട്ടിൽ; **നിജ...മാഥിനീം**=തന്റെ വംശത്തിനു നാശത്തെ ചെയ്യുന്നവളായ; **മൈഥിലീം**=സീതയെ (രാവണൻ എന്നു കർത്തൃപദം അധ്യാഹാര്യം.)

൪൯. **തത്ര തദാ**=അവിടെ അപ്പോൾ; **മാരീച...ബന്ധാൽ**=മാരീചന്റെ കള്ളച്ചാട്ടിന്റെ കെട്ടിൽനിന്നു; **വിമുക്തൌ**=വിട്ടവരായി; **ആത്രൂഢതാപൌ**=വ്യസനാക്രാന്തന്മാരായി; **ഉൗഢചാപൌ**=വില്ലേട്ടുത്തവരായി; **വീരൌ**=വീരന്മാരായിരിക്കുന്ന; **തൌ-രാഘവൌ**=ആ രാഘവന്മാർ (രാമലക്ഷ്മണന്മാർ) **പുനഃ**=പിന്നെ; **നിജം ആശ്രമാന്തം**=തങ്ങളുടെ പർണ്ണശാലയുടെ സമീപത്തെ; **പ്രാപതുഃ**=പ്രാപിച്ചു.

൯൩. മനു...ഉത്തമഃ=മനുവംശശ്രേഷ്ഠൻ; (ശ്രീരാമൻ) പർണ്ണ...കോണേഷു=പർണ്ണശാലയുടെ മൂന്നു കോണുകളിലും; പശ്യൻ=പശ്യനായിട്ടു് (സീതയെ നോക്കീട്ടു്) വൈദേഹ്യാഃ= സീതയുടെ; അഭാവഭീത്യാ=അഭാവത്തെക്കുറിച്ചുള്ള ഭയം ഹേതുവായിട്ടു്; അന്യൽ-കോണം=മറെറ കോണിനെ (നാലാമത്തെ കോണിനെ) ന-അവൈക്ഷത=നോക്കിയില്ല.

൯൪. രാമഃ=രാമൻ; താം-കേവലപർണ്ണശാലാം-വിലോക്യ=അതിനെ ആരുമില്ലാത്ത ഒരു ഒഴിഞ്ഞ പർണ്ണശാലയായിട്ടു കണ്ടിട്ടു്; വിമൂഢഃ ചേതാഃ=മോഹിച്ച മനസ്സോടുകൂടിയവനായിട്ടു് (മോഹാലസ്യപ്പെട്ടു്) ധരണ്യാം=ഭൂമിയിൽ; പതിതഃ=വീണു; അനുജന്മനാ=അനുജനാൽ; കൃഛ്രാൽ-വിബോധിതഃ=വളരെ പ്രയാസപ്പെട്ടു ബോധമുണ്ടാക്കപ്പെട്ടവനായ; അസൌ=ഇവൻ (രാമൻ) വിമുക്തകണ്ഠം=(ക്രി. വി.) വാവിട്ടു്; വിലലാപ=നിലവിളിച്ചു.

ഇനി അഞ്ചു പദ്യങ്ങളെക്കൊണ്ടു രാമന്റെ വിലാപത്തെ വിവരിക്കുന്നു.

൯൫ ഹാ കഷ്ടം!=അത്യന്തം കഷ്ടം; അത്ര-സാ-നഹി=ഇവിടെ അവൾ ഇല്ലല്ലൊ; കിം-ഇദം-പ്രവൃത്തം=ഇതെന്താണു് വന്നുകൂടിയതു്?; ഇഹ-ചടുലാം-പാദമുദ്രാം-ആലോകയാമി=ഇവിടെ മനോഹരമായ കാലടികാണുന്നു; സീതാ-മാം-അഗൃഹീതമൃഗം-വീക്ഷ്യ=സീത എന്നെ മാനിനെ പിടിച്ചുകൊണ്ടുവരാത്തവനായിട്ടു് കണ്ടിട്ടു്; രോഷവതീ-ഇവ=കോപമുള്ളവൾ എന്നപോലെ (ബുദ്ധിമതിയും സൌമ്യശീലയുമാകയാൽ വാസ്തവമായ കോപം ഉണ്ടാവാനവകാശമില്ലെന്നു സാരം) മുഹൂർത്തം=അല്പസമയം; തരുഷു-അന്തർഹിതാ-നൂനം=മരങ്ങളുടെ എടയിൽ മറഞ്ഞിരിക്കുകയായിരിക്കാം.

൯൯. ഹേ മൃഗാക്ഷി!=സുന്ദരി; അപൂൎവ്വമൃഗ-കൌതുകം-അസ്തി-യദി=അപൂൎവ്വമായ മൃഗത്തിൽ താല്പൎയ്യമുണ്ടെങ്കിൽ; ചാന്ദ്രം-ഹരിണം-ഹരാമി=(ഞാൻ) ചന്ദ്രനിലുള്ള മാനിനെ പിടിച്ചുകൊണ്ടുവരാം; മമ സന്നിധൌ=എന്റെ അടുക്കൽ വന്ന; മയാ ധൃതം ഏനം ഏനം=എന്നാൽ പിടിക്കപ്പെട്ടതായ ഈ മാനിനെ; യാവൽ ന മുഞ്ചസി=എത്രസമയം (നീ) വിടുന്നില്ലയോ; താവൽ മൃഗാങ്കഃ തവ വക്ത്രതുലാം ദധാതു=അത്രസമയം ചന്ദ്രൻ നിന്റെ മുഖത്തിന്റെ സാമ്യത്തെ ധരിക്കട്ടെ.

൧൦൦. ആധൌ സിദ്ധൌഷധിഃ ഇവ ഹിതാ=രോഗത്തിൽ കൈകണ്ടമരുന്നുപോലെ പത്ഥ്യയായിട്ടും; കേളികാലേ വയസ്യാ=ലീലകളിൽ പ്രിയസഖിയായിട്ടും; യജ്ഞസമയേ ത്രേതാ പത്നീ=യജ്ഞകൎമ്മത്തിങ്കൽ മൂന്നുവിധത്തിലുള്ള അഗ്നിയായിട്ടും പത്നിയായിട്ടും; യുദ്ധേ ക്ഷത്രിയാണീ ഏവ=യുദ്ധത്തിൽ ക്ഷത്രിയസ്ത്രീയായിട്ടും; ദേവ... ആരാധനേശിഷ്യാ=ദേവന്മാർ, ബ്രാഹ്മണർ, പിതൃക്കൾ ഇവരെ പൂജിക്കുമ്പോൾ പരിചാരികയായിട്ടും; ആപത്തൌബന്ധുഃ=ആപത്തിൽ ബന്ധുവായിട്ടും; ഇരിക്കുന്ന; സാ സീതാ=ആ സീതാ; മേ=എനിക്കു; മഹാകാനനേ=ഈ ഭയങ്കരമായ വനത്തിൽ; കാ ന ജാതാ=എങ്ങനെയെല്ലാം ആയിത്തീൎന്നിട്ടില്ല? (എല്ലാപ്രകാരത്തിലും ആയിത്തീൎന്നിട്ടുണ്ട് എന്നു സിദ്ധാന്തം.

൧൦൧. ജനകതനയാ സപ്രാണാ ചേൽ=സീത ജീവനോടുകൂടിയിരിക്കുന്നുണ്ടെങ്കിൽ; മഹ്യം കിം ന തിഷ്ഠത?=എന്നെ കാത്തുനിൽക്കാതിരിക്കുമോ? (ജീവിച്ചിരിപ്പുണ്ടെങ്കിൽ അവൾ എന്നെ കാത്തുനിൽക്കാതിരിക്കയില്ല.) ഹിംസ്രൈഃ സത്വൈഃ ന നിഹതാ കില=സിംഹം പുലി മുതലായ ദുഷ്ടജന്തുഗ

ണ്ടുമാൽ കൊല്ലപ്പെട്ടിട്ടില്ല നിശ്ചയം; എന്തെന്നാൽ, പൃഥിവീ രക്തസിക്താ ന (ഭവതി)=ഭൂമി ചോരകൊണ്ടു നനഞ്ഞിട്ടില്ല; രാമശൂന്യാ ഗോദാവര്യ്യാം പുളിനവിഹൃതിം ന കുർയ്യാത= രാമനില്ലാതെ (അവാം) ഗോദാവരിയുടെ മണൽത്തിട്ടിൽ കളിക്കുകയില്ല; സാ സർവ്വഥാ നക്തഞ്ചരകബളനാൽ സംസ്ഥിതാ (ഭവതി) വ്യക്തം=അവാം എല്ലാപ്രകാരത്തിലും രാക്ഷസന്മാരുടെ ഭക്ഷണമായിട്ടു മൃതയായി എന്നു സ്പഷ്ടമായിരിക്കുന്നു.

൧൦൨. ഹേ സാധ്വി!=അല്ലയോ പതിവ്രതയായുള്ളോവേ! ആത്മജന്മകാലം അതിലംഘ്യ=കല്പിക്കപ്പെട്ട കാലത്തെ അതിക്രമിച്ചു; (നിശ്ചിതകാലാവധി വരുന്നതിനുമുമ്പിൽ) ലോകാന്തരപ്രണയിനം ശ്വശുരം പ്രണന്തും=പരലോകഗതനായിരിക്കുന്ന അച്ഛനെ വന്ദിപ്പാനായിക്കൊണ്ടു; പ്രയാസി യദി=(നീ) പോകുന്നുവെങ്കിൽ; തസ്മൈ വിജ്ഞാപ്യ=അദ്ദേഹത്തെ അറിയിച്ചിട്ടു; മാം അപി സമാഹ്വയ=എന്നെയുംകൂടി വിളിക്കണേ! സൌമിത്രിഃ ഏവ ഭരതേ രാജ്യം നിദധാതു=ലക്ഷ്മണൻതന്നെ ഭരതനു രാജ്യത്തെ ഏല്പിച്ചുകൊടുക്കട്ടെ.

൧൦൩. ഇത്ഥം വിലപ്യ=ഇപ്രകാരം വിലപിച്ചിട്ടു; വിപിനേ ദയിതാം വിചിന്വൻ=വനത്തിൽ ഭാര്യയായ സീതയെ അന്വേഷിച്ചുകൊണ്ടു; രാമഃ ച സഃ ലക്ഷ്മണഃ ച=രാമനും, ആ ലക്ഷ്മണനും; തത്ര ധൃതിമാൻ ന (ബഭൂവ) അവിടെ ധൃതിമാൻ=(ധൈര്യമുള്ളവൻ) ആയി ഭവിച്ചില്ല; പ്രകൃത്യാ ധീരന്മാരാണെങ്കിലും അവർ ധൈര്യം വിട്ടു കരഞ്ഞുപോയി എന്നു സാരം; താദൃശീം അപി ദശാം=അപ്രകാരമുള്ള അവസ്ഥയെ; സ്വവാചാ കഥയൻ=തന്റെ വാക്കുകൊണ്ടു പറയുന്നവനായ; വല്മീകജന്മമുനിഃ കഠോരചേതാഃ ഏവ=വാല്മീകി മഹർഷി, (രാമായണകർത്താവു്) കഠിനചിത്തൻ തന്നെ.

൨൦൮. രമ്യ...സികതേ! ഹേഗോദാവരി! പൃച്ഛാമി=ഹേ മനോഹരമായ വെള്ളവും മണൽതിട്ടുമുള്ള ഗോദാവരി! (ഞാൻ നിന്നോടു) ചോദിക്കുന്നു; സഖീ മേ സാ സീതാ=നിന്റെ തോഴിയായ എന്റെ സീത; ജല...രസാ=വെള്ളത്തിൽ കളിപ്പാൻ താല്പൎയ്യമുള്ളവളായിട്ട്; അത്ര കുത്രാപി ലീനാ=ഇവിടെ എവിടെ എങ്കിലും ലയിച്ചിട്ടുണ്ടോ?; മാ ഗൂഹനം=മറയ്ക്കരുത്; (ഇക്കാൎയ്യം എന്നോടു സ്പഷ്ടമായി പറയാതെ മറച്ചുവയ്ക്കരുതേ!) ദയിതയാ തയാ വിനാ=ദയിതയായ അവളോടുകൂടാതെ; ഇദം ജീവിതം കഞ്ചിൽക്ഷണം ന തിഷ്ഠതി=(എന്റെ) ജീവിതം ഒരു നിമിഷംപോലും നില്ക്കുന്നതല്ല; സാ യത്ര അഭിരമതേ=അവൾ യാതൊരേടത്തു രമിക്കുന്നു? അയം രാമഃ അപി തത്ര ഏവ=(അഭിരമതേ) ഈ രാമനും അവിടെത്തന്നെ രമിക്കുന്നു. (സീതക്കു രസമില്ലാത്തേടത്തു രാമനും സന്തോഷമുണ്ടാകുന്നതല്ല.)

൨൦൯. സഖി! സാരംഗി!=ഹേ തോഴിയായ മാൻപേടേ!; മേ ജീവനാഥാ സാ=എന്റെ പ്രാണനാഥയായ അവൾ; സമ്പ്രതി കം പ്രദേശം ഭൂഷയതി?=ഇപ്പോൾ ഏതു പ്രദേശത്തെ അലങ്കരിക്കുന്നു; ശംസ=നീ പറഞ്ഞാലും; കാതരകാതരാണാം നയനചംക്രമചാതുരീണാം=ഏററവും ചഞ്ചലങ്ങളായ ദൃഷ്ടിവിഭ്രമങ്ങളുടെ; ആചാൎയ്യകം യാവൽ=ശിക്ഷാക്രമം മുഴുവനും; (യാ) സ്വയം വിധിത=യാവളൊരുത്തി സ്വയമേ ചെയ്തു. (നിനക്കു കൺവിലാസങ്ങളെ മുഴുവൻ പഠിപ്പിച്ചുതന്ന ആ സ്സീത എവിടെയെന്നു നീ അറിയാതിരിക്കയില്ലല്ലോ.)

൨൧൦. അസിതാപാംഗ!...നീലകണ്ഠ!= അല്ലയോ അസിതാപാംഗനായ മയിലേ! ദീർഘാപാംഗാ ദൃഷ്ടിക്ഷമാ=

തങ്ങളിലും എല്ലായിടവും അന്വേഷിക്കുന്നവരായിട്ട്; **ദൈവഗത്യാ അവനീധ്രശിഖരം ഗൃധ്രരാജം ഉദ്ദേശത്തു:**=ഭൂമിക്കു താങ്ങുവാൻ കഴിയാത്ത (അത്രമാത്രം വലുതായിട്ടുള്ള) കഴുകപ്പക്ഷിയെ (ജടായുവിനെ) കണ്ടു.

൧൧൨. **വിതതേ വനാന്തേ**=വലുതായ വനത്തിൽ; **വിദേഹകന്യാം**=സീതയെ; **പദേ പദേ**=അടിക്കടി; **വീക്ഷ്യ**=നോക്കിക്കൊണ്ട്; **വിളംബമാനൌ**=താമസിച്ച്; **ഘനശോകതാന്തൌ**=വലുതായ ദുഃഖംകൊണ്ടു തളൎന്നവരായിട്ട്; **അഭിയാന്തൌ**=നേരിട്ടുവരുന്നവരായ രാമലക്ഷ്മണന്മാരോട്; **ഗതായുഃ ജടായുഃ**=ആസന്നമൃത്യുവായ ജടായു; **വചനം ഉവാച**=വാക്കിനെ പറഞ്ഞു.

**ദണ്ഡകം ൧. ശ്രീരാമഭദ്ര! ജയ**=ഹേ ശ്രീരാമഭദ്ര! അങ്ങുന്നു ജയിപ്പൂതാക; **തവ പിതുഃ**=അങ്ങയുടെ പിതാവിന്റെ (പിതൃസ്നേഹിതനാകയാൽ പിതൃതുല്യനായ എന്റെ) നേരെ. **വിഹാരേഷു നിന്ന്**=ആശ്രമത്തിൽനിന്ന്; **തവ ഉദാരാൻ ദാരാൻ**=അങ്ങയുടെ ഉത്തമയായ ഭാൎയ്യയെ; **അപൃഹരൻ**=കളവുചെയ്തു; **നഭം ഉപരി**=മേൽഭാഗത്തുനിന്ന്; **അഹം**=ഞാൻ; **കപടരണദലിതവപുഃ**=മായായുദ്ധത്തിൽ ഉടൽ മുറിപ്പെട്ടവനായിട്ട്; **സോപകരണം**=അംഗഹീനതയോടുകൂടി (ക്രി. വി.) **ജീവിതവിയോഗം**=മരണം; **അധന്യം**=അശുഭം; **നളിനമുഖ!**=സുന്ദര; **നിന്നാൾ**=വളരെക്കാലം; **മിളിതധൃതി**=(ക്രി. വി.) ധൈൎയ്യത്തോടുകൂടി; **ശുഭവിഭവം**=അനവധി നന്മകൾ; **ഭവതു**=ഉണ്ടാകട്ടെ; **ഇനി മമ വസതി**=എന്റെ ഇരിപ്പ്; **വിബുധപുരിയിൽ**=സ്വൎഗ്ഗത്തിൽ; **ദശരഥസമീപേ**=ദശരഥന്റെ അടുക്കൽ (ആകുന്നു)

൧൧൧. പതഗപരിഷദാം സാൎവ്വഭൌമേ!=പക്ഷിപ്പരിഷയുടെ ചക്രവൎത്തി; (ജടായു) ഏവം വാണീം ബ്രുവാണേ=ഇപ്രകാരമുള്ള വാക്കിനെ പറഞ്ഞസമയത്തിൽ; തദാനീം=അപ്പോൾ; ത്രിലോകീഭൂഷണഃ=മൂന്നുലോകത്തിന്നും അലങ്കാരമായ; കോസലാധീശ്വരൻ=അയോദ്ധ്യാരാജാവു്; (ശ്രീരാമൻ) പുണ്യാബ്ധിയോടു് - അവനോടു്=മഹാപുണ്യശാലിയായ അവനോടു്; ഏവം ഊചേ=ഇപ്രകാരം പറഞ്ഞു.

൧൧൨. താത! തേ സ്വൎല്ലോകത്തിന്നു യാത്രാ സ്വയം ഉദിതവതീ=ഹേ പിതാവേ! അങ്ങെക്കു് സ്വൎഗ്ഗത്തിലേക്കുള്ള യാത്ര തന്നെത്താനെ ഉണ്ടായിവന്നിരിക്കുന്നു; സ്വസ്തി ഭൂയാൽ=മംഗളം ഭവിക്കട്ടെ; ജനകസ്യ=അച്ഛന്റെ; അന്തികേ=സമീപത്തിൽ; വധൂഹൃതികഥാ=ഭാൎയ്യയെ അപഹരിച്ച കഥ ചൊല്ലേണ്ടാ; കതിപയദിവസൈഃ=ഏതാനും ദിവസങ്ങളെക്കൊണ്ടു്; (കുറച്ചുദിവസത്തിനകത്തു്) ബന്ധുജാലൈഃ അന്വിതഃ=ബന്ധുക്കളോടുകൂടി; രാവണൻ വന്നു് തലകളെ നമയൻ=കുനിച്ചുകൊണ്ടു്; മന്ദാക്ഷശാലീ=ലജ്ജയോടുകൂടിയവനായിട്ടു് താനേ ചൊല്ലും.

൧൧൩. ഹേ താത! ത്വം നിജ തേജസാ ഏവ സ്വൎഗ്ഗം ഗമിതഃ=അല്ലയോ താത (ബഹുമാനാതിശയം) അങ്ങു തന്റെ ശൌൎയ്യത്താൽതന്നെ സ്വൎഗ്ഗത്തെ പ്രാപിപ്പിക്കപ്പെട്ടു (യുദ്ധത്തിൽ മരിച്ചവൎക്ക വീരസ്വൎഗ്ഗമുണ്ടല്ലോ) നനു തേ സ്വസ്തി ബ്രൂമഃ താവൽ=എന്നാൽ ഞങ്ങൾ അങ്ങെക്ക നല്ലതുവരട്ടെ എന്നു പ്രാൎത്ഥിക്കുന്നു; ഇമാം വധൂഹൃതികഥാം ഭ്രാതുഃ അഗ്രേ മാ സ്മ ഗാഃ=ഈ മകളെ (രാക്ഷസൻ പിടിച്ചു) കൊണ്ടുപോയ കഥയെ സഹോദരന്റെ (അങ്ങയുടെ സഹോദരതുല്യനായ ഏ)

എന്റെ അച്ഛന്റെ) മുമ്പാകെ അറിയിക്കരുത്; അഹം രാമഃ യദി=ഞാൻ രാമനാകുന്നെങ്കിൽ; കൈശ്യൈർ ഏവ ദിവസൈഃ ബന്ധുജനൈഃ സാകം=ഏതാനും ദിവസങ്ങൾക്കകം ബന്ധുജനങ്ങളോടുംകൂടെ; വ്രീളാനമത്കന്ധരഃ ഇന്ദ്രവിജയീ സഃ രാവണഃ സ്വയം വക്താ=ലജ്ജകൊണ്ട് തലതാഴ്ത്തിയവനായിട്ട് ഇന്ദ്രവിജയിയായിരിക്കുന്ന ആ രാവണൻതന്നെ പറയുന്നതാണ്.

ഫ്രർ. ഹേ ദശവദന!=രാവണ! (രാവണനോട നേരിട്ട പറയുന്നപോലെ സങ്കല്പിച്ച പറയുന്നതാണ്) കുലേ വാ=വംശശുദ്ധിയിലോ; ഐശ്വര്യേ വാ=ഐശ്വര്യത്തിലോ; ഭുജസമുദയേ വാ=കയ്യൂക്കിലോ; തപസി വാ=തപസ്സിലോ; പ്രാജ്ഞാഃ=പണ്ഡിതന്മാർ (ആരും) ത്വം ഇവ=നീ എന്നപോലെ; ന ഭൂവുഃ=ഉണ്ടായിട്ടില്ല; പരമേ ന ഭവിതാരഃ=ഇനി ഉണ്ടാവാൻപോകുന്നവരിൽ ആരും ഉണ്ടാവുകയുമില്ല; അഹോ! ധിക്=അയ്യോ കഷ്ടം; തേ മോഹഃ കഥം?=നിനക്ക മോഹം (ബുദ്ധിശൂന്യത) സംഭവിച്ചുവോ? യേന പഥാ (ത്വം) ചലിതഃ അസി=യാതൊരു മാർഗ്ഗത്തിൽകൂടി നീ ചലിതനായി പോകുന്നു? അതിചിരാത്=പണ്ടുമുതല്ക്കേ; ഏഷഃ പ്രവീരാണാം പന്ഥാഃ ന (ഭവതി) ഖലു=ഇത മഹാവീരന്മാരുടെ മാർഗ്ഗമല്ല; നിശ്ചയംതന്നെ; (മഹാവീരന്മാർ ആരും നിന്നെപ്പോലെ പരദാരചൗര്യാദികളായ ദുർമ്മാർഗ്ഗങ്ങളിൽ പ്രവർത്തിച്ചിട്ടില്ല എന്ന സാരം.)

ഫ്രഗ. ദശാനനഃ=രാവണൻ; ജാനൻ ഏവ=അറിഞ്ഞുകൊണ്ടുതന്നെ; മേ പ്രേയസീം അപഹരതേ (ഇതി) അസ്തി വാ=എന്റെ പ്രിയപത്നിയെ അപഹരിക്കുക എന്നുള്ളത് ഉണ്ടാകുന്നതാണോ? (ഇത ബുദ്ധിയില്ലാത്ത സാഹസികന്മാർ ചെ

ന്ന തൊഴിലല്ലേ? എന്ന സന്ദേഹം) സഃ ചന്ദ്രാപീഡഃ ഉപര സിതും ശിരോദാമ സ്വയം കൃന്തൻ ഭവാൻ ചന്ദ്രചൂഡനെ (ശിവനെ) പ്രസാദിപ്പിപ്പാനായിക്കൊണ്ട് തന്റെ തലകളെ തന്നെത്താനെ മുറിച്ചുവനാണല്ലോ. (അത്ര സാഹസികനായ അവന് ഇതു ചെയ്വാൻ വിരോധമില്ല എന്ന വിമർശം) രജനിചരസ്യ കണ്ഠാടവീകർത്തനാൽ=ആ രാക്ഷസന്റെ തലകളാകുന്ന കാട്ടുകളെ (വളരെ തലകളുള്ളതുകൊണ്ട് കാടിനോട് അഭേദകല്പനം ചെയ്തിരിക്കുന്നു) വെട്ടുന്നതു ഹേതുവായിട്ട്; (പരദാരചൌര്യാദിഹീനകർമ്മം ചെയ്യുന്നവന്റെ ശിരച്ഛേദനം യോഗ്യമല്ലെന്നു കല്പിച്ചു 'രജനീചരസ്യ' എന്നു സാമാന്യനിർദ്ദേശം ചെയ്തിരിക്കുന്നു) മന്ദാക്ഷം ന (ഭവതി) പുനഃ=ലജ്ജയുണ്ടാകുന്നതല്ല നിശ്ചയം. (ദുഷ്ടനിഗ്രഹം ഹീനകർമ്മമല്ലാത്തതുകൊണ്ടു ലജ്ജക്കവകാശമില്ല എന്നു സാരം) മമ ബാണൈഃ=എന്റെ ബാണങ്ങളാൽ; ചന്ദ്രഹാസഹതകക്ഷ്ണഃ അയം അധ്വാ വൃതഃ (ഇതി) ഏതൽ ധിക്=അതിനിന്ദ്യകർമ്മങ്ങൾ ചെയ്യാറുള്ള ആ നിസ്സാരമായ ചന്ദ്രഹാസം പലപ്രാവശ്യവും ചെയ്തിട്ടുള്ള ഈ മാർഗ്ഗം (ഇത്തൊഴിൽ) പിന്തുടരപ്പെട്ടു എന്നുള്ളതു ജുഗുപ്സാകരമായിരിക്കുന്നു. (നിരപരാധികളെ ഹിംസിക്കുക, സ്വാമിയുടെ ശിരഃഛേദം ചെയ്യുക മുതലായ ദുഷ്കർമ്മങ്ങൾ പ്രവർത്തിക്കുന്ന നികൃഷ്ടമായ ചന്ദ്രഹാസം പലപ്രാവശ്യം ചെയ്തിട്ടുള്ള പ്രവൃത്തിയെ ആത്മരക്ഷക്കുവേണ്ടി ദുഷ്ടനിഗ്രഹം ചെയ്യുന്നതിൽ മാത്രം പ്രവർത്തിക്കുന്നവയായ എന്റെ ഉത്തമങ്ങളായ ബാണങ്ങളെക്കൊണ്ടു ചെയ്യിക്കേണ്ടിവരുന്നത് എനിക്കു ലജ്ജാകരമായിരിക്കുന്നു എന്നു സാരം. ഇവിടെ ബാണങ്ങളുടെ അനാര്യകർമ്മവൈമുഖ്യപ്രശംസകൊണ്ടു നായകന്റെ ധീരോദാത്തത്വം എന്ന ഗുണം സ്പഷ്ടമാകുന്നു.)

ഹഹന്ത. ഇത്ഥം വാദീ=ഇങ്ങനെ പറയുന്നവൻ; രാഘു

ണാം=രഘുക്കളുടെ (രഘുവംശരാജാക്കന്മാരുടെ) **പരിവൃഢൻ**=നായകൻ (ശ്രീരാമൻ) **ദശരഥസദൃശസ്യ**=ദശരഥനോടു തുല്യനായി (ദശരഥന്റെ മിത്രമാകയാൽ) നാകം=സ്വർഗ്ഗത്തെ; **യാതസ്യ**=പ്രാപിച്ചവനായി; **ഖഗാനാം**=പക്ഷികളുടെ; **ഭർത്തുഃ**=നായകനായിരിക്കുന്ന; **അസ്യ**=ഇവന്റെ (ജടായുവിന്റെ) **ശേഷം കർമ്മ**=ശേഷക്രിയയെ (പ്രേതസംസ്കാരം, ഉദകദാനം, പിണ്ഡദാനം മുതലായതു്) **ബഷ്പാംബുവഷീ**=കണ്ണുനീർവീഴ്ത്തുന്നവനായിട്ടു് (രാമവിശേഷണം) **അകരോൽ**=ചെയ്തു; **തദാ**=അപ്പോൾ; **കാന്താവിയോഗാൽ**=ഭാര്യാവിരഹം ഹേതുവായിട്ടു്; **ചിത്തം**=മനസ്സു്; ശിഷ്ടം സ്പഷ്ടം.

ഗദ്യം ൪. **ജനക...ദശായാം**=സീതയുടെ വിയോഗാവസ്ഥയിൽ; **വിലപനശീലഃ**=കരയുന്നവനായിട്ടു് (രാമവിശേഷണം) **പ്രേയസി!**=പ്രിയേ!; **ക്വ അസി**=(നീ) എവിടെ ആകുന്നു? **കദാ നു**=എപ്പോഴോ; **കാന്തം**=മനോഹരമായ; **മുഖാബ്ജം**=മുഖകമലത്തെ; **നിതാന്തം**=അധികം; **മേ**=എന്റെ; **മമ**=എനിക്കു്; **വന്ത് ആരൂഢം**=വന്നുകയറി; **മല്ലവിലോചനലീലകൾ**=മനോഹരമായ കൺകളികൾ; **അവൾ എങ്ങോൾ ? ചൊല്ലു്**=അവൾ എവിടെ (ആകുന്നു) പറക; **കരിപോതകമേ**=ആനക്കുട്ടി!; **മമ സഖേ!**=എന്റെ തോഴരേ!; **കഥയ**=(നീ) പറക; **കരിണീഗമനാം**=പിടിയാനയെപ്പോലെ സഞ്ചരിക്കുന്നവളായ (അവളെ) **മതു(മധു)മൊഴിയാൾ**=തേൻവാണി; **മധുകരമേ!**=ഹേ വണ്ടേ!; **ബാല...വിഭൂഷാം**=ഇളമാൻകണ്ണിമാരുടെ ശിരോഭൂഷണമായ (അവളെ) **ബർഹിണമേ!**=മയിലേ!; **ശോക...മാലാം**=ദുഃഖസമുദ്രത്തിലെ തിരമാലയായ (അവളെ) **കോകിലമേ!**=കുയിലേ!; **മേ**=എന്റെ; **പരിഭൂത**

മൊഴിയാൾ=കയിൽവാണി; ആരും അറിയാതെ; ('പറയാതാ
രും' എന്ന മൂലപാഠത്തെ 'അറിയാതാരും' എന്നു മാററുന്നതു ന
ന്നെന്നുതോന്നുന്നു) കുത്ര=എവിടെ; നിലീനാ=ലയിച്ചിരിക്കുന്നു;
ലക്ഷ്മണ! സവിധേ=അടുത്തു്; ലക്ഷ്മണായ='ലേ-ഇല്ല-ഇതാ-
ഇതേ-അതാ-അതേ' ഇത്യാദി ലോകോക്തിയനുസരിച്ചു ചൂണ്ടി
ക്കാണിച്ചുകൊണ്ടു നിർദ്ദേശിക്കുന്ന രൂപം ആയിരിക്കണം. തസ്യാഃ=
അവളുടെ; നീ വിരവൊടു ഗത്വാ=പോയിട്ടു് നോക്കിക്കാൺക്;
ലക്ഷ്മണന്റെ മറുപടി— നിശ്ചയം ആര്യ! നദിപ്പീട്=ശബ്ദി
ക്കുന്നു; നവകാകിലനാദം=പുതിയ കുയിൽനാദം; (തന്നെ എ
ന്നു്) മന്യേ=(ഞാൻ) വിചാരിക്കുന്നു; 'ഹാ ഹാ . . . നേത്രാം'
എന്നു രാമവാക്യം. 'കൈ . . . കുസുമം' എന്നു ലക്ഷ്മണവാക്യം.
കന്ദളകുസുമം=താമരപ്പൂവു്; മുറുവൽ=പല്ലു്) കുളുകുളുഃ=ശ
ബ്ദം. (കിലുക്കം) കമലവനം=താമരപ്പൊയ്ക; നൂപുരനാദം=ചി
ലമ്പൊലി; കളഹംസത്തിൻകൊഞ്ചൽ=അരയന്നത്തിന്റെ ശ
ബ്ദം; വല...ശയിൽ=കിഴക്കേദിക്കിൽ; തസ്യാഃ=അവളു
ടെ; വദനം=മുഖം; മദ്ധ്യേ=നടുവിൽ; രാകാചന്ദ്രൻ=പൂർണ്ണച
ന്ദ്രൻ; വിരഹദശാ ഇയം=ഈ വിരഹാവസ്ഥാ; വിസ്മൃതി=ഓ
ർമ്മക്കേടു്; ഇത്ഥം=ഇപ്രകാരം; അനുപദം=അടിയ്ക്കടി; അവര
ജനോടു്=അനുജനോടു്; അതന്ദ്രം=മടികൂടാതെ; അഹർന്നി
ശം=രാവും പകലും; വനേഷു-വനേഷു=വനങ്ങൾതോറും; ല
താസു-ലതാസു=വള്ളികൾതോറും; ഝരീഷു-ഝരീഷു=വെ
ള്ളച്ചാട്ടങ്ങൾതോറും; നദീഷു-നദീഷു=നദികൾതോറും; നഗേ
ഷു-നഗേഷു=പർവ്വതങ്ങൾതോറും; പരിഭവഃ=തിരസ്കാരം
(തോൽവി); കടക്കൺനോക്കു ചുവന്നുമറിയുന്നതു ശത്രുവിന്റെ
നേരെയുള്ള അമർഷംകൊണ്ടുതന്നെ; ചാപഃ=വില്ലു്; ഇതൊക്കെ
വീരരസത്തിന്റെ അനുഭാവങ്ങളാകുന്നു; 'കമലപ്പൊയ്കകൾ കാ

ങ്ങൾനേര് എന്നിത്യാദി താഴെ പറയുന്ന വിരഹാനുഭാവങ്ങൾ; അകാണ്ഡ=യദൃച്ഛയായിട്ട്; മലയസമീരണൻ=തെന്നൽ; അശോക...ലോകേ=അശോകപുഷ്പം കാണുമ്പോൾ; മാലതി= മല്ലിപ്പൂവ്; മാൻ അത്ത്=ദുഃഖം; അധ്വനി=വഴിയിൽ; മധ്യേ= ഏടയ്ക്കു; ...വനം...=അന്തകനെ; ലേകിപ്പിക്കുക=സേവിപ്പിക്കുക; (കൊല്ലുക) ബാലിഭയംകൊണ്ട്=ബാലിയെ പേടിച്ച്; മാല്യവൽപർവതേ=മാല്യവാൻപർവ്വതത്തിൽ; സങ്കേതത്തിൽ=ഒളിച്ചുപാർക്കുന്ന താവളത്തിൽ; അഗ്രജവചസാ=ജ്യേഷ്ഠന്റെ വാക്കിൻപ്രകാരം (ബാലി പറഞ്ഞയച്ചിട്ട്) ആരൌ= മുമ്പിൽ; പുനഃ അഥ=പിന്നെ; ഉത്തമപൂരുഷലക്ഷണം=സൽപുരുഷന്മാരുടെ അടയാളം; അഗ്രേ=മുൻപിൽ; പവനതനൂജനോട്=ഹനുമാനോട്; ഏവം=ഇങ്ങനെ; അവാദീൽ=പറഞ്ഞു.

൧൧. പമ്പാവനാന്തം=പമ്പാനദിയുടെ (തീരത്തിലുള്ള) കാട്ടുപ്രദേശത്തെ; രുചാ=ശോഭകൊണ്ട്; സുരകാനനപ്രതിഭടം ...=നന്ദനോദ്യാനോദ്യാനത്തിനു തുല്യമാക്കിത്തീർക്കുന്നവരായിട്ട്; ഹസ്ത...ശസ്ത്രായുധൌ=കയ്യിൽ നല്ല ആയുധങ്ങൾ ധരിച്ചവരായി; ഏ...തൌ കൌ...മാനവാന...യമൌ=ഇതാ രണ്ടു മനുഷ്യവംശരത്നങ്ങൾ (വരുന്നു' അല്ലെങ്കിൽ 'കാണപ്പെടുന്നു' എന്ന ചേർത്തു അനുവയിക്കുക) ഇമൌ= ഇവർ; അസ്മ...ന...നരണേ=നമ്മുടെ ദുഃഖസമുദ്രത്തെ മറുകരകടത്തുന്നതിൽ; ...ധരൌ=കപ്പൽക്കാരായിട്ട് (ഭവിക്കും) ...=എങ്കിൽ; ...സു...തേ!=അല്ലയോ സൽബുദ്ധേ! (...) ...നീയ=ആദരവോടുകൂടി (അവരെ) ഇവിടെ കൂട്ടിക്കൊണ്ടുവന്ന്; സംബന്ധം=സഖ്യത്തെ; ...=സമ്പാദിക്കണം.

ഗദ്യം ൭. അഥ=അനന്തരം ഹനുമാൻ; ഹരി...പുടഃ= വാനരശ്രേഷ്ഠനായ സുഗ്രീവന്റെ മുഖകമലത്തിൽനിന്നു ഒഴുകിയ ഉചിതവചനമാകുന്ന പൂന്തേൻ തന്റെ ചെവിക്കുമ്പിളുകൾകൊണ്ടു കോരിക്കുടിച്ചിട്ട്; സുനിമിത്തൈഃ=അപ്പോളുണ്ടായ നല്ല ശകുനങ്ങളെക്കൊണ്ട്; സ്വാമിസമ്പൽഫലോൽപത്തേഃ=തന്റെ സ്വാമിയുടെ സമ്പത്തു കായ്ക്കുന്നതിനുള്ള; ബീജവാപസ്യ=വിത്തു വിതപ്പാനുള്ള; കാലഃ അയം=പൊഴുത് ഇതാകുന്നു; ഇതി നിശ്ചിത്യ=എന്നു നിശ്ചയിച്ചിട്ട്; നിരർഗ്ഗള...പ്രസൃതാഭ്യാം=തടവില്ലാത്ത സന്തോഷംകൊണ്ടു വിടൎന്നവയായ; നയനാഭ്യാം=കണ്ണുകളെക്കൊണ്ട്; തൌ മഹാപുരുഷൌ=ആ മഹാപുരുഷന്മാരെ; വിചാര...ഗൎഭം=ആലോചനയും, അത്ഭുതവും, ബഹുമാനവും, സന്തോഷവും, വിശ്വാസവും ഉള്ളിൽ അടങ്ങിയിരിക്കുന്ന നോട്ടത്താൽ നോക്കിക്കണ്ടിട്ട്; പുരുഷ...സമുത്ഥിതൈഃ ഇവ=അസാധാരണന്മാരായ പുരുഷന്മാരെക്കണ്ടിട്ട് ഉണ്ടായതോ എന്നു തോന്നത്തക്കവണ്ണം ഉദ്ഗതൈഃ രോമപടലൈഃ=പൊങ്ങിയെഴുന്നിൽക്കുന്ന രോമങ്ങളെക്കൊണ്ട്; അലംകൃതഃ=അണിഞ്ഞവനായി; സവിതൃവചനം അനുസ്മരൻ=സൂൎയ്യന്റെ വാക്കിനെ ഓൎക്കുന്നവനായി; അവതരിതും=ഇറങ്ങുവാനായിട്ട്; അഹംപ്രഥമികയാ=ഞാൻ മുമ്പിൽ ഞാൻ മുമ്പിൽ എന്ന ഭാവത്തോടെ; അത്യുൽസുകാനാം=അത്യുത്സാഹത്തോടുകൂടിയവയായ; നിജകരചരണാനാം=തന്റെ കൈകാലുകളുടെ (പരിഭ്രമംകൊണ്ട്) പീഡ്യമാനഃ=അസഹ്യപ്പെടുന്നവനായി; മാല്യവതഃ അവതീൎയ്യ=മാല്യവാൻപൎവ്വതത്തിൽനിന്നിറങ്ങി; പമ്പാ.. നിബിഡതയാ=പമ്പാനദീതീരത്തിലുള്ള കാടുകളിലെ മരങ്ങളുടെ മറവുകൊണ്ട്; സഹസാ തൌ അപശ്യൻ=പെട്ടന്ന് അവരെ കാണാതെ; മാൎഗ്ഗാനുസാരേണ സസംഭ്രമം പൎയ്യടൻ=വഴിയെ പിന്തുടൎന്നു വേഗത്തിൽ പരിഭ്രമിച്ചു നടക്കുന്നവനായി; ശംഖ...

**ലാഞ്ഛിതാം പദപങ്ക്തിം ആലോക്യ**=ശംഖ്, മത്സ്യം, ധ്വജം, ചക്രം ഈ രേഖകളെക്കൊണ്ട് അടയാളപ്പെട്ട ചുവടുകളെ നോക്കീട്ട്; **അനയോഃ ലോകോത്തരത്വം സംശ്രുത്യ**=ഇവർ ലോകത്തിൽവെച്ച ശ്രേഷ്ഠന്മാരാണെന്ന നിശ്ചയിച്ചിട്ടുണ്ട്; **തദാ തപസമുദ്ഭൂത... മണ്ഡലം ഭൂതമനഃ കുണ്ഡലമണ്ഡലം നിരീക്ഷ്യ**=അപ്പോൾ ഉണ്ടായ മഹാപ്രകാശാധിക്യംകൊണ്ട സൂര്യമണ്ഡലത്തെ മങ്ങിക്കുന്നതായ തന്റെ രണ്ട കുണ്ഡലങ്ങളെക്കണ്ടിട്ട്; **തത്വതഃ സമ... അവഗമ്യ**=(അവതാരപുരുഷന്മാരാണ് അവർ എന്നുള്ള) സൂക്ഷ്മമായ അവരുടെ പരമാത്ഥസ്ഥിതിയെ മനസ്സിലാക്കിയവനായിട്ട്; **മഹാ...യോഗ്യം ഭിക്ഷുവേഷം അവലംബ്യ**=മഹാപുരുഷന്മാരോട് അടുത്തുപെരുമാറുവാൻ തക്കതായ സന്ന്യാസിവെഷം ധരിച്ചിട്ട്; **പുരതഃ സ്ഥിത്വാ**=(അവരുടെ) മുമ്പിൽ ചെന്നുനിന്നിട്ട്, **സവിനയം ആബഭാഷേ**=വിനയത്തോടുകൂടി പറഞ്ഞു.

൧൧൮. **ഭുജഗര്‍വ്വോല്ലാസിനാ നിജപൂര്‍വ്വജേന ബാലിനാ**=കയ്യൂക്കുകൊണ്ട മത്തനായി, തന്റെ ജ്യേഷ്ഠനായ ബാലിയാൽ; **രാജ്യാൽ സമുത്സാരിതഃ**=നാട്ടിൽനിന്ന് ആട്ടിഓടിക്കപ്പെട്ടവനായ; **കിഷ്കിന്ധായുവരാജഃ ഏഷഃ സുഗ്രീവഃ**=കിഷ്കിന്ധയിലെ ഇളയരാജാവായ ഈ സുഗ്രീവൻ; **മുനേഃ ശാപതഃ തദപ്രാപ്യേ സവിധേ മാല്യവദദ്രിമൂര്‍ദ്ധ്നി ആസ്തേ**=മുനിയുടെ ശാപം ഹേതുവായിട്ട് അവനു (ബാലിക്കു) പ്രവേശിപ്പാൻ പാടില്ലാത്തതായി സമീപത്തിലുള്ളതായ മാല്യവാൻ എന്ന പര്‍വ്വതത്തിന്റെ മുകളിൽ വസിക്കുന്നു; **അസ്യ വചസാ**=ഇവന്റെ (സുഗ്രീവന്റെ) വാക്കിൻപ്രകാരം; **മാരുതിഃ ഹനുമാൻ കപിഃ അഹം**=വായുവിന്റെ പുത്രനായി ഹനുമാൻ എന്ന പേരുള്ള ഒരു വാനരനായ ഞാൻ; **വാം ദ്രഷ്ടും പ്രാപ്തഃ**=നിങ്ങളെ കാണ്മാനായിക്കൊണ്ട വന്നവനാകുന്നു.

൫൯. അഥ=അനന്തരം; സൽഗുണാനാം നികരം=സൽഗുണങ്ങളുടെ സമുദായം; അത്ഭുതശ്രീമത്തിട്ടം തദാത്മതാം ഏതൻ=ആശ്ചര്യസമ്പത്തു തികഞ്ഞതായ രൂപംപൂണ്ട്; അരികിൽ വന്ന് ആദരിക്കുന്നപോലെ; ഭക്ത്യാ ഹനൂമത് ഉദിതം വദേത്=ഭക്തിയോടുകൂടി ഹനുമാൻ ഇങ്ങനെ പറഞ്ഞപ്പോൾ; ദേവ ദേവ! ദശരഥസുത=ശ്രീരാമൻ; തസ്മിൻ=ആ ഹനുമാന്റെ നേരെ; ആഹൈസ്തികം=അഹേതുകമായ; ദൃഢസ്നേഹവും; സുഗ്രീവനിൽ മിത്രസ്നേഹം ച=മിത്രസ്നേഹവും വളർന്നു; ദൈവയോഗം ഇഥ പറവാൻ കോ വക്താ=യോഗ്യം വരുത്തുന്നതു ഇന്നപ്രകാരമാണെന്നും, ഇന്നസമയത്താണെന്നും, ഇന്നവഴിക്കാണെന്നും ലോകത്തിൽ ആരെക്കൊണ്ടെങ്കിലും പറവാൻ സാധിക്കുമോ? എന്ന് അർത്ഥാന്തരന്യാസം.

൬൦. ഹനുമൽസ്കന്ധേ=ഹനുമാന്റെ കഴുത്തിൽ; മാല്യവദദ്രിസീമ്നി=മാല്യവാൻപർവ്വതത്തിൽ; വിവശം ദിനേശാത്മജം കണ്ടു=പരവശനായ സൂര്യപുത്രനെ (സുഗ്രീവനെ) കണ്ട്; ഉന്നിദ്രാദരം=(ക്രി. വി.) വളരെ ശ്രദ്ധയോടുകൂടി; ആദിതഃ പ്രഭൃതി=ആദ്യം മുതൽക്ക്; തദ്വൃത്തജാലം=അവന്റെ കഥകൾ; ആത്മവൃത്താന്തവും=തന്റെ കഥകളും; അഴിഞ്ഞു=ഇറന്നു.

൬൧. അർക്കാന്തേവാസിനാ=സൂര്യന്റെ ശിഷ്യനാൽ (ഹനുമാൻ സൂര്യശിഷ്യനാണെന്നു പുരാണപ്രസിദ്ധം) തൽക്ഷണസമുപഹൃതാ ദാരവീയാഗ്നിം=അപ്പോൾത്തന്നെ കൊണ്ടുവരപ്പെട്ടതായ കാട്ടുവിറകുകൊണ്ടുണ്ടാക്കപ്പെട്ട അഗ്നിയെ; അഗ്രേ സാക്ഷീകരിച്ച്=മുമ്പിൽ സാക്ഷിയാക്കിക്കൊണ്ട്; ഋശ്യമൂകാദ്രിശൃംഗേ=ഋശ്യമൂകപർവ്വതത്തിന്റെ കൊടുമുടിയിൽവെച്ച്; (ഋശ്യമൂകം, മാല്യവാൻപർവ്വതത്തിന്റെ ഒരു കൊടുമുടിയായിരിക്കാം) മുഖ്യാം സീതാം=സ്ത്രീരത്നമായ സീതയെ; ഉടൻ ആരാഞ്ഞു അ

**ഭവതിന്ന് ഭത്തീട്ടം ഉദ്ദാമധാമ്നാ സുഗ്രീവേണ**=അനുപക്ഷിച്ചുണ്ടാക്കിത്തരുവാൻ തിച്ചയാക്കിയ അതിശൂരനായ സുഗ്രീവനോട്; **ബാലിപ്രമഥനവിധയേ**=ബാലിയെ കൊന്നേക്കാമെന്നു (ബാലിവധത്തിനായിക്കൊണ്ട്) **അഗ്ര്യം സഖ്യം ചിതേനേ**=ഉത്തമമായ സഖ്യത്തെ ചെയ്തു.

ഇനി രണ്ട അനുഷ്ടുപ്പുകൊണ്ട് അവർ ചെയ്ത സഖ്യക്കാരിലെ നിശ്ചയങ്ങളെപ്പറയുന്നു.

൧൨൨. സുഗ്രീവൻ:—**സാ ദേവീ**=ആ ദേവി; **രസാതലേ വാ**=പാതാളത്തിലോ; **നഭസ്തലേ വാ**=ആകാശത്തോ; **വസന്തീ (ഭവതി)**=വസിക്കുന്നവളാകുന്നു? **അഹം (താം) ആനീയ ദാസ്യാമി**=ഞാൻ (അവളെ) കൊണ്ടുവന്നുതന്നേക്കാം; **ഹേ അരിന്ദമ! ഏതൽ സത്യം (ഭവതി)**=അല്ലയോ ശത്രുമർദ്ദന! ഇതു സത്യമാകുന്നു.

൧൨൩. ശ്രീരാമൻ:— **ഏതദാരസ്യ മേ വാണീ**=തന്റെ ഭാര്യയെ അന്യൻ പിടിച്ചുകൊണ്ടുപോയിരിക്കുന്നവനായ എന്റെ വാക്ക്; **ന്യൂനാം ഭുഭരപദം ന (ഭവതി) ഏവ**=മനുഷ്യക്ക് വിലവയ്ക്കുവാൻ തക്കതല്ല നിശ്ചയംതന്നെ; **തഥാപി**=അങ്ങനെയാണെങ്കിലും; **ത്വം സാമ്രാജ്യമധു നിർമ്മക്ഷികം പാസ്യസി**=നീ ചക്രവർത്തിത്വമാകുന്ന മധുവിനെ ഈച്ചകളുടെ ഉപദ്രവം കൂടാതെ പാനം ചെയ്യും. (ശത്രുക്കളുടെ ഉപദ്രവം കൂടാതെ നിന്നെ വാനരചക്രവർത്തിപദവിയിൽ ഇരുത്തിയേക്കാം എന്നു സാരം.)

൧൨൪. **സുഗ്രീവരാമപ്രണയപ്രസംഗേ**= സുഗ്രീവനും രാമനും തമ്മിൽ സഖ്യംചെയ്തസമയത്തിൽ; **സീതാകപീന്ദ്രക്ഷണദാചരാണാം**=സീതയുടെയും, ബാലിയുടെയും, രാവണന്റെയും; **രാജീവഹേമജ്വലനോപമാനി വാമാനി നേത്രാണി**=താമരപ്പൂവുപോലെയും, സ്വർണ്ണംപോലെയും, അഗ്നിപോ

ഉഖേയും ഇരിക്കുന്ന ഏടത്തെക്കണ്ടുകൊൾ; **സമം വിഷമേധ്യം**=ഒപ്പം ഇളകി; സുന്ദരിയായ സീതയുടെ കണ്ണു താമരപ്പൂവുപോലെയും, വാനരനായ ബാലിയുടെ കണ്ണു പിംഗളവർണ്ണവും, അതിക്രൂരനും, രാത്രിഞ്ചരനും ആയ രാവണന്റെ കണ്ണു അഗ്നിപോലെ ജ്വലിക്കുന്നതും ആണെന്നു ക്രമേണ കണ്ടുകൊൾക. "നേത്രോപാന്തേ ഹരതി ച ധനം നാസികാന്തേ ച മൃത്യും നേത്രസ്യോർദ്ധ്വം സകലസുഖമിന്ദ്രിയലാഭം സുഖം ച, നേത്രാധസ്താൽസ്ഫുരണമസകൃന്മാനസേ ദുഃഖജാതം വാമേ ചൈവ തൽഫലമപി തഥാ ദക്ഷിണേ വൈപരീത്യം" എന്ന പ്രമാണംകൊണ്ടു കണ്ണിന്റെ ഓരോ ഭാഗം ഇളകിയാലുണ്ടാകുന്ന സാമാന്യഫലവും; "പുംസാം സദാ ദക്ഷിണദേഹഭാഗേ, സ്ത്രീണാം ച വാമാവയവേ പ്രജാതഃ, സ്പന്ദഃ ഫലാനാം പ്രദിശത്യവശ്യം" എന്ന പ്രമാണംകൊണ്ടു സ്ത്രീപുരുഷന്മാൎക്കുള്ള പ്രത്യേകഫലവും അറിഞ്ഞുകൊൾക.

൧൮൫. **മുഖ്യാത്മാ വായുജന്മാ**=ഉത്തമനായ വായുപുത്രൻ (ഹനുമാൻ) **പരമസുഖം ഉദപാദി തേന**=ഉണ്ടാക്കി; **മഹാത്മാ ഏഷഃ സുഗ്രീവ ആപി**=മഹാത്മാവായ സുഗ്രീവനും, **സ്വരാജ്യം**=തന്റെ രാജ്യത്തെ; **കരതലഗതം ഏന്ന്**=കയ്യിൽ കിട്ടിയെന്ന്; **മേനേ**=വിചാരിച്ചു; **പൂൎണ്ണൈൎവപാതൃക ശ്രീഃ**=പൂൎണ്ണചന്ദ്രശ്രീമാൻ ആയ, **രഘുപതിഃ**=ശ്രീരാമൻ; **രക്ഷോനാഥ...വതാം കോലൃം**=രാവണനാകുന്ന സൎപ്പത്തിന്റെ വിഷം ബാധിച്ച ലോകത്തിനു് അമൃതധാരയായിത്തീൎന്നിരിക്കുന്നു; **ഏതത്സൌഖ്യേന**=ഈ സൌഖ്യംകൊണ്ടു്; **മനസി ആനന്ദിതഃ അഭൂൽ**=മനസ്സിൽ ആനന്ദമുള്ളവനായിത്തീരുകയും ചെയ്തു.

ഇതി പ്രബന്ധസാധാരണമായി തോഴരോട്ട് അഭിസംബോ

ധനം ചെയ്തുകൊണ്ടു കഥാകഥനം ചെയ്യുന്ന പതിവനുസരിച്ചു ആസ്സമ്പ്രദായാചാരത്തെ ഇവിടെ ചെയ്യുന്നു.

**എൻഭാഗധേയസ്യന്ദാനാം വായ്പുതന്നെ**=എന്റെ ഭാഗ്യപ്രവാഹത്തിന്റെ തികവുതന്നെ; വരിക=ഇവിടെ വരൂ; **തവ കരേ**=അങ്ങയുടെ കയ്യിൽ; സപദി=ഇപ്പോൾ; **മമ**=എന്റെ; **സന്തോഷം ചൊല്ലു-വല്ലേൻ**=സന്തോഷത്തെ പറവാൻ ഞാൻ ശക്തനല്ല; ('വല്ലേൻ' എന്നതു 'വല്ലു' ധാതുവിന്റെ ഉത്തമപുരുഷൈകവചനരൂപമാകുന്നു) **ഭവാനോടു സഖ്യം ഉല്ലോകരാർ ചിന്തുന്നു**=ഭവാനോടുള്ള സഖ്യം ഏററവും ഭംഗിയുള്ളതായിത്തീർന്നിരിക്കുന്നു; **ഗുണനിധേഃ രാഘവന്**=ഗുണനിധിയായ ശ്രീരാമന്; പണ്ടു സുഗ്രീവനോട് ഉണ്ടായ സഖ്യംപോലെ; എന്ന് ഉപമാനവാക്യം. രാമസുഗ്രീവസഖ്യംപോലെ നമ്മുടെ സഖ്യവും ലോകത്തിനു ശുഭകരമായിഭവിക്കുമെന്നു സാരം.

ഇങ്ങനെ കഥാസൂചകമായ പദ്യം, കഥാരംഭത്തിലാണു മിക്ക പ്രബന്ധങ്ങളിലും കാണാറുള്ളത്. എന്നാൽ ഇവിടെ മാതൃകാഗ്രന്ഥത്തിൽ കണ്ടതുപോലെ പകർത്തി അച്ചടിപ്പിച്ചതിനാൽ ഇങ്ങനെ വന്നുകൂടിയതാണ്.

ശുഭം.

---